

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ, അറിയപ്പെടാത്തവളെങ്കിലും ഏകസത്യദൈവത്തെയും അവൻ അയച്ച യേശുക്രിസ്തുവിനെയും അറിയുന്നവളായും, മരിക്കുന്നവരെപ്പോലെയായിരുന്നെങ്കിലും ജീവിക്കുന്നവളായും എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ. ആമ്മേൻ.

ക്രൈസ്തവ കാഹളം

മേയ് 2022
വാല്യം 83
ലക്കം 5




രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

## ഉള്ളടക്കം



# എഡിറ്റോറിയൽ

# ഞാൻ അവനെ കണ്ടു

സഭ മുഴുവൻ വ്യത്യസ്തമായ ദൈവവിളികളെക്കുറിച്ച് ചിന്തിക്കുകയും ധ്യാനിക്കുകയും ചെയ്യുന്ന കാലഘട്ടത്തിലൂടെയാണ് നാം കടന്നുപോകുന്നത്. പൗരോഹിത്യത്തിലേക്കും സമർപ്പിത സന്യാസജീവിതങ്ങളിലേക്കും കുടുംബ ജീവിതത്തിലേക്കും ആളുകൾ പ്രാർത്ഥനാപൂർവ്വം പ്രവേശിക്കേണ്ടതിന്റെ ആവശ്യകത എല്ലാക്കാലത്തേക്കാളും പ്രാധാന്യത്തോടെ സമൂഹം കാണുന്ന കാലഘട്ടമാണിത്. ദൈവവിളിയും ജീവിതനിയോഗവും ഏതായിരിക്കുമ്പോഴും കൃത്യമായ തിരിച്ചറിവിൽ ദൈവത്തിന്റെ സ്വരം വിവേചിച്ചറിയുന്നതും പ്രാർത്ഥനാപൂർവ്വം അതിന് പ്രത്യുത്തരം നൽകുന്നതും വളരെ പ്രധാനപ്പെട്ടതാണ്. ഈ ജീവിതങ്ങളിലെല്ലാം യേശുവിനോടുള്ള ബന്ധം ഒരു സൗഹൃദം പോലെ അതിന്റെ അടിസ്ഥാനപരമായ ഘടകമായി നിലകൊള്ളുന്നു. സ്വർഗ്ഗസ്ഥനായ തന്റെ പിതാവിനോട് നിരന്തരമായ ബന്ധത്തിലായിരുന്ന കർത്താവ് തന്റെ ശിഷ്യന്മാരോട് അതേ ബന്ധത്തിലൂടെ സമാനമായ അനുഭവം പ്രധാനം ചെയ്തു. ആ അനുഭവത്തിലൂടെ ശിഷ്യന്മാർ കർത്താവിനോട് നിരന്തരമായ ബന്ധത്തിലും തടസ്സമില്ലാത്ത സംവാദങ്ങളിലും ആയിരുന്നു. ഏതൊരു വൈദികനും സന്യാസിയും അല്മായ പ്രേഷിതനും ദൈവത്തിന്റെ മനുഷ്യനാവുക എന്നു പറഞ്ഞാൽ ഈ ആഴമായ ബന്ധത്തിലായിരിക്കുക എന്നാണ്. ശിഷ്യന്മാരിൽ ഒരുവനായ അന്ത്രയോസ്, ഞാൻ അവനെ കണ്ടു എന്ന്, തന്റെ സഹോദരനോട് പറയുമ്പോൾ ദൈവവിളിയിൽ സംഭവിക്കേണ്ട കണ്ടുമുട്ടൽ വളരെ പ്രധാനപ്പെട്ടതാണെന്ന് നമ്മെ ഓർമ്മപ്പെടുത്തുന്നു. പ്രാർത്ഥനയിലാണ് ഈ കണ്ടുമുട്ടലിന്റെ ആരംഭം.

പൗരോഹിത്യ സമർപ്പിത ജീവിതത്തിന്റെ ഏറ്റവും പ്രധാനപ്പെട്ട മറ്റൊരു വശം ഒരു വ്യക്തി ദൈവമുമ്പാകെ നടത്തുന്ന സമ്പൂർണ്ണ സമർപ്പണമാണ്. ഈ സമർപ്പണം അതിന്റെ അടിസ്ഥാന ഭാവം കൂടിയാണ്. "ക്രിസ്തു സ്വന്തം ജീവൻ നമുക്കു വേണ്ടി പരിത്യജിച്ചു എന്നതിൽ നിന്ന് സ്നേഹം എന്തെന്ന് നാമറിയുന്നു. നമ്മളും സഹോദരർക്കുവേണ്ടി ജീവൻ പരിത്യജിക്കാൻ കടപ്പെട്ടിരിക്കുന്നു" (1 യോഹന്നാൻ 3:16). സമ്പൂർണ്ണ സമർപ്പണമാണ് സ്നേഹശുശ്രൂഷയുടെ ആരംഭം. അതിലൂടെ തന്റെതന്നെ മാനസികാവസ്ഥയിലേക്ക് യേശു ശിഷ്യസമൂഹത്തെ ക്ഷണിക്കുന്നു. യേശുവിന്റെ കരുണയുടെ സ്നേഹം സകല അന്ധകാരത്തേയും പാപത്തേയും മരണത്തേയും അതിജീവിക്കുന്നു. തന്നിൽ ഭരമേൽപ്പിക്കപ്പെടുന്ന അജഗണങ്ങൾക്കുവേണ്ടിയുള്ള ശുശ്രൂഷയിൽ യേശുവിന്റെ ഈ മനോഭാവം തെളിഞ്ഞു നിൽക്കേണ്ട ഊർജ്ജസ്രോതസ്സാണ്. "നിങ്ങൾക്ക് സ്നേഹമുണ്ടെങ്കിൽ നിങ്ങൾ എന്റെ ശിഷ്യന്മാരാണെന്ന് അറിയും" (യോഹന്നാൻ 13:35). മറ്റുള്ളവരുമായുള്ള ബന്ധം യേശുകാണിച്ചു തന്ന സ്നേഹത്തിന്റെ വലയത്തിലാകണം. ഓരോ വൈദികനും സന്യാസിയും എല്ലാവരോടും തുറവിയുള്ള ഒരേ ലക്ഷ്യത്തിലേക്ക് ഒരു തീർത്ഥാടക സമൂഹത്തെ നയിക്കുവാൻ കഴിയുന്ന, തിന്മകൾ പരിഹരിക്കുന്ന, ശത്രുതയുടെ മുറിവുകൾ ഉണക്കുന്ന, തെറ്റിദ്ധാരണകളിലെ സംശയം തീർക്കുന്ന വ്യക്തികളായി മാറണം.

നമ്മുടെ യുവജനങ്ങൾ തങ്ങളെ സംബന്ധിക്കുന്ന ദൈവിക പദ്ധതിയെക്കുറിച്ച് ദൈവത്തോട് വിശ്വസ്തതയോടും തുറന്ന മനസ്സോടും കൂടിയാലോചന നടത്തണം. അവരുടെ ഹൃദയത്തിൽ സ്വർഗ്ഗം വിതച്ചിരിക്കുന്ന ചെറിയ വിത്തുകൾ പൗരോഹിത്യത്തിന്റെയും സന്യാസ സമർപ്പിത ജീവിതങ്ങളുടെയും കുടുംബജീവിതത്തിന്റെയും വർണ്ണ മനോഹര വൃക്ഷങ്ങളായി പൂത്തുലഞ്ഞ് നിൽക്കുന്നതിന് അവർ തായ്ത്തണ്ടിനോട് ചേർന്ന് നിൽക്കണം. സ്വർഗ്ഗമാണവരെ തിരഞ്ഞെടുക്കുന്നത്. അതുകൊണ്ട് ആലോചന സ്വർഗ്ഗത്തോട് മാത്രം...!



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943



# പിൻഗാമികളെ ആവശ്യമുണ്ട്!

പിന്നെ അവൻ മലമുകളിലേക്കു കയറി തനിക്കിഷ്ടമുള്ളവരെ അടുത്തേക്കു വിളിച്ചു. (മർക്കോസ് 3:13)

സൃഷ്ടിയുടെ മകുടമായി മനുഷ്യനെ സൃഷ്ടിച്ച ദൈവത്തിന് മനുഷ്യനെക്കുറിച്ച് ഒരു പദ്ധതിയുണ്ട്. അത് അവന്റെ നാശത്തിനല്ല, ക്ഷേമത്തിനുള്ള പദ്ധതിയാണ്. ദൈവത്തിന്റെ ഛായയിലും സാദൃശ്യത്തിലും ഈ പ്രപഞ്ചത്തിലെ ഏറ്റവും മികച്ച സൃഷ്ടിയായി മെനഞ്ഞെടുക്കപ്പെട്ട മനുഷ്യന് നൽകപ്പെട്ടിരിക്കുന്ന അടിസ്ഥാനപരമായ ഉത്തരവാദിത്തങ്ങളാണ് അവന്റെ ദൈവവിളി. മനുഷ്യന് ദൈവത്തോടു പുലർത്തേണ്ട ഏറ്റവും പരമമായ ഒരു ബന്ധമുണ്ട്. നീ നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണ ശക്തിയോടും പൂർണ്ണ മനസ്സോടും കൂടെ സ്നേഹിക്കുക (ലൂക്കാ 10: 27). സ്രഷ്ടാവാണ് സൃഷ്ടിയുടെ അസ്തിത്വത്തിന്റെ ആധാരശില. ആ അടിസ്ഥാനത്തിൻമേൽ പണിതുയർത്തപ്പെടുമ്പോഴാണ് മനുഷ്യ ജീവിതം അർത്ഥവത്താകുന്നത്. ഒരമ്മയ്ക്ക് തന്റെ കുഞ്ഞിനെ സ്നേഹിക്കാനുള്ള ചോദന, ഒരു കുഞ്ഞിന് തന്റെ അമ്മയെ ആശ്രയിക്കാനും വിശ്വസിക്കാനുമുള്ള പ്രേരണ മനുഷിക ബന്ധങ്ങളുടെ തലങ്ങളിൽ തന്നെ നാമനുഭവിക്കുന്ന യാഥാർത്ഥ്യങ്ങളാണ്. അപ്പോൾ ദൈവിക ഛായയും സാദൃശ്യവും പേറുന്ന മനുഷ്യൻ തന്റെ സ്രഷ്ടാവായ ദൈവവുമായുള്ള തന്റെ ബന്ധത്തെ എത്രമാത്രം തീവ്രമായി പ്രകാശിപ്പിക്കാൻ കഴിവും കടമയുമുള്ളവനാണ്! ദൈവത്തിന്റെ സൃഷ്ടിയായിരിക്കുക എന്നതാണ് പരമപ്രധാനമായ ദൈവവിളി; എന്നുവച്ചാൽ നല്ല മനുഷ്യനായിരിക്കുക എന്നതു തന്നെ.

പ്രപഞ്ചത്തിൽ സൃഷ്ടിയുടെ മകുടമായിരിക്കുക എന്നു പറഞ്ഞാൽ ചുറ്റുമുള്ള പ്രപഞ്ചത്തോട്, മനുഷ്യരോട്, പ്രകൃതിയോട് ഒക്കെ മനുഷ്യന് ചില ഉത്തരവാദിത്വങ്ങളുണ്ട് എന്നാണർത്ഥം. ഈ പ്രപഞ്ചത്തെ ദൈവത്തിലേക്കു നയിക്കുക എന്ന ദൗത്യം മനുഷ്യനുണ്ട്. ഫ്രഞ്ച് പുരോഹിതനും ദൈവശാസ്ത്രജ്ഞനുമായ തെയ്യാർദ് ഷർദാൻ പറയുന്നതനുസരിച്ച് ഈ പ്രപഞ്ചം മുഴുവൻ അതിന്റെ അസ്തിത്വത്തിന്റെ സാഫല്യത്തിലെത്തിച്ചേരുന്നത്, ദൈവസംസർഗ്ഗം സാധ്യമാക്കുന്നത് മനുഷ്യനിലൂടെയാണെന്നാണ്. അതു മനുഷ്യന്റെ ദൈവവിളിയും ജീവിത നിയോഗവുമാണ്. ആ നിയോഗം പൂർത്തീകരിക്കാൻ ക്രിസ്തു പഠിപ്പിക്കുന്ന മാർഗ്ഗം സ്നേഹത്തിന്റേതാണ്. നിന്നെപ്പോലെ നിന്റെ അയൽക്കാരനേയും സ്നേഹിക്കുക (മത്തായി 22: 39).

പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കും കുടുംബ ജീവിതത്തിലേക്കുമുള്ള ദൈവവിളികളെല്ലാം തന്നെ ദൈവ-മനുഷ്യ സ്നേഹ ബന്ധങ്ങളുടെ തീവ്രമായ ആവിഷ്കാരത്തിന്റെ വഴികളാണ്. മനുഷ്യ ജീവിതം കൊണ്ട് ദൈവത്തെ മഹത്വപ്പെടുത്താനുള്ള വഴികളാണ്. ദൈവത്തിന്റെ ഛായയും സാദൃശ്യവും എടുത്തുകാണിക്കാനുള്ള വഴികളാണ്. ലോകത്തിന്റെ പ്രകാശവും ഭൂമിയുടെ ഉപ്പും ആയിത്തീരാനുള്ള നിയോഗമാണ്. ജീവിതം അർത്ഥപൂർണ്ണവും പ്രസക്തവുമാകുന്നത് അവനവന്റെ വിളി തിരിച്ചറിയുന്നിടത്താണ്; അതിനോടു സത്യസന്ധത പുലർത്തുന്നിടത്താണ്. വ്യക്തിപരമായ നമ്മുടെ കഴിവിനേക്കാൾ ദൈവതിരുമനസ്സിനു കീഴ് വഴങ്ങാനുള്ള നമ്മുടെ മനസ്സാണ് ഇവിടെ പ്രധാനം. നിങ്ങൾ എന്താണെന്നുള്ളതല്ല, ദൈവാത്മാവിന്റെ പ്രേരണയിൽ നിങ്ങൾക്ക് എന്തായിത്തീരാൻ കഴിയുമെന്നതാണ് പ്രധാനം.

ഓരോ ജീവിതാന്തസ്സും ഒന്നിനോടൊന്നു ബന്ധപ്പെട്ടിരിക്കുന്നു. ഉത്തമ ക്രിസ്തീയ കുടുംബാന്തരീക്ഷത്തിൽ നിന്നാണ് പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കുമൊക്കെയുള്ള ദൈവവിളിയുടെ വിത്തുകൾ മുളപൊട്ടുന്നത്. അതുപോലെ തന്നെയാണ് തിരിച്ചും. വിവാഹമെന്ന കൂദാശയ്ക്കും കുടുംബ ബന്ധങ്ങളെ ബലപ്പെടുത്തുന്ന മറ്റു കൗദാശിക അനുഷ്ഠാനങ്ങൾക്കും ആത്മീയ ശാക്തീകരണത്തിനും പൗരോഹിത്യവും അനിവാര്യമാണ്. ക്രിസ്തുവിനു സാക്ഷ്യം കൊടുക്കുന്ന ശക്തമായ ജീവിത മാതൃകകളാണ് ഇന്നത്തെ കാലഘട്ടത്തിനാവശ്യം. വിശുദ്ധ അൽഫോൻസാമ്മയെപ്പോലെ, വിശുദ്ധ മദർ തെരേസയെപ്പോലെ, വിശുദ്ധനായി പ്രഖ്യാപിക്കപ്പെടാൻ പോകുന്ന വാഴ്ത്തപ്പെട്ട ദേവസഹായത്തെപ്പോലെ, ക്രിസ്തുവിന്റെ പിൻഗാമികളാവാൻ കെൽപ്പുള്ള മനുഷ്യരെ ഇനിയും ഈ ലോകത്തിന് ആവശ്യമുണ്ട്.

നിങ്ങളുടെ പിതാവ്,

+Baselios Cleemis

✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്
മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്



# ജന്മം മുഴുവൻ ദൈവത്തോടുകൂടെ ആയിരിക്കാൻ

ബിഷപ് ഡോ. തോമസ് മാർ യൗസേബിയോസ്

ജീവിതം അർത്ഥപൂർണ്ണമാകുന്നത് ജീവിക്കുവാൻ ഒരു കാരണമുള്ളപ്പോഴാണ്. വ്യത്യസ്തങ്ങളായ കാരണങ്ങൾക്കുവേണ്ടി മനുഷ്യർക്ക് ഈ ലോകത്തിൽ ജീവിക്കുവാൻ സാധിക്കും. ജീവിതത്തെ അതിന്റെ സമഗ്രതയിൽ ദർശിക്കുവാനും തത്തുല്യമായ ഒരു സമർപ്പണം. ഉൾക്കൊള്ളുവാനും സാധിക്കുമ്പോഴാണ്. ജീവിതം ഏറ്റവും അർത്ഥപൂർണ്ണമാകുന്നത്.

സമഗ്രമായ ഒരു ജീവിതദർശനത്തിന്റെ വെളിച്ചത്തിൽ മാത്രമേ ക്രൈസ്തവ പൗരോഹിത്യവിളിയുടെ അർത്ഥവും വ്യാപ്തിയും നമുക്കു മനസ്സിലാക്കുവാനാകൂ. ഈ ജീവിത സമഗ്രതയുടെ അടിസ്ഥാനം അടിയുറച്ച ദൈവവിശ്വാസമാണ്. ദൈവവിശ്വാസത്തിന്റെ അഗാധതയിൽ നിലയുറപ്പിച്ച ഒരു ജീവിതത്തെ, ദൈവം തന്റെ ഏകപുത്രനായ യേശുക്രിസ്തുവിന്റെ മനുഷ്യാവതാരത്തിലൂടെ അനാവരണം ചെയ്ത, ദൈവ മനുഷ്യ സമർപ്പണത്തിന്റെ പാരമ്യതയിലേക്ക് സ്നേഹപൂർവ്വം ക്ഷണിക്കുന്നതാണ് ക്രൈസ്തവ പൗരോഹിത്യവിളി. ഈ വിളിക്ക് പ്രത്യുത്തരം നൽകുന്ന വ്യക്തി, അസാധാരണമായ ഒരു സമർപ്പണത്തിന് തന്നെതന്നെ വിട്ടുകൊടുക്കുന്നു. ഒരു മനുഷ്യജന്മത്തിന് ഉൾക്കൊള്ളാവുന്ന സമഗ്രതയുടെയും ഏറ്റെടുക്കാവുന്ന സമർപ്പണത്തിന്റെയും പാരമ്യതയാണിത്. അതുകൊണ്ടുതന്നെ, ഒരു ജന്മത്തിന് സാധ്യമായ ഏറ്റവും സമഗ്രവും സഫലവുമായ ജീവിതാന്തസായി പൗരോഹിത്യജീവിതത്തെ വിശേഷിപ്പിക്കാം. ഇവിടെ ഒരു വ്യക്തി പൂർണ്ണ സ്വാതന്ത്ര്യത്തോടുകൂടി, തന്റെ ജീവിതത്തെ അഭൗമകമായ ഒരു ദൈവിക പദ്ധതിക്ക് വിധേയമാക്കുന്നു. ആ പദ്ധതിയുടെ മുഴുവൻ അർത്ഥതലങ്ങളും ആവശ്യങ്ങളും സർവ്വാത്മനാ സ്വീകരിക്കുന്നു.

മനുഷ്യജീവിതാർത്ഥവും സഫലതയും ഉരുത്തിരിയുന്നത് ആ ജീവിതം ഏറ്റെടുക്കുന്ന സമർപ്പണത്തിന്റെ തോതനുസരിച്ചാണ്. എല്ലാ ജീവിതാന്തസുകളും അതാതിന്റെ സമർപ്പണം ആവശ്യപ്പെടുന്നുവെങ്കിലും, പൗരോഹിത്യ സമർപ്പണം പൂർണ്ണമായ





സമർപ്പണമാണ്. ഒരു വ്യക്തിയുടെ മുഴുവൻ ജീവിതവും – തന്റെ സമയം, ആരോഗ്യം, സിദ്ധികൾ, സാദ്ധ്യതകൾ, വിഭവങ്ങൾ, എല്ലാം – താൻ ഏറ്റെടുക്കുന്ന നിയോഗനിറവേറലിനായി സമർപ്പിക്കുവാൻ ആ വ്യക്തി നിർബന്ധിക്കപ്പെടുകയാണ്. ഈ സമർപ്പണപൂർണ്ണതയുടെ അതുല്യമായ ഈ സാദ്ധ്യതയാണ് പൗരോഹിത്യ ജീവിതത്തെ സവിശേഷമാം വിധം സഫലവും സംഗതവുമാക്കുന്നത്.

ദൈവം ഒരു വ്യക്തിയെ പുരോഹിതനായി വിളിക്കുന്നത്, പ്രധാനമായും തന്നോടു കൂടെ ആയിരിക്കുവാനാണ് (മാർക്കോസ് 3: 14). ഒരു ജന്മം മുഴുവൻ ദൈവത്തോടുകൂടെ ആയിരിക്കുക- ദൈവത്തോടു കൂടെയായിരിക്കുവാൻ ഒരു ജന്മം: എന്താണിതിന്റെ അർത്ഥം? ദൈവത്തിന്റെ വിളിക്ക് പ്രത്യുത്തരം നൽകുന്ന വ്യക്തി സമൂലമായ ഒരു ജീവിത പരിവർത്തനത്തിന് വിധേയനാവുകയാണ് ; അതായത്, ലോകത്തിന്റെ ഭാഗമായിരിക്കുന്ന ഒരു വ്യക്തി, പൂർണ്ണമായും ദൈവത്തിന്റെ ഭാഗമായി മാറുന്ന പരിവർത്തനം. വിളിക്കപ്പെടുന്നതിന്റെ സത്ത, ദൈവികനാവുക, ആത്മീയനാവുക എന്നതാണ്. ഒരു വൈദികൻ, അടിസ്ഥാനപരമായി, ഈ ലോകത്തിൽ, ദൈവികതയുടെ, ആത്മീയതയുടെ സാന്നിദ്ധ്യമാണ്, സാക്ഷ്യമാണ്. ഒരു വൈദികന്റെ അസ്തിത്വത്തിന്റെ സത്ത ആത്മീയതയാണ്. ലോകസൗഭാഗ്യങ്ങൾക്കതീതമായ, സ്വർഗ്ഗസൗഭാഗ്യങ്ങളുടെ സാക്ഷ്യമാണ് വൈദികൻ നൽകേണ്ടത്. തന്റെ മുഴുവൻ ജീവിതവും ഈ ആത്മീയതയുടെ പ്രകാശനമായിരിക്കണം. അതുവഴി തന്റെ ചുറ്റുപാടിനെ ആത്മീയമായി സമ്പന്നമാക്കുകയാണ് തന്റെ ജീവിത നിയോഗം. ഒരു വൈദികന്റെ ചിന്തകൾ, പ്രവർത്തികൾ, ജീവിതശൈലി, ബന്ധങ്ങൾ, വേഷവിധാനം, എന്തിനേറെ, തന്റെ ശരീരഭാഷപോലും തന്റെ ഉള്ളിൽ നിറഞ്ഞു നിൽക്കുന്ന ആത്മീയതയുടെ പ്രതിഫലനമായിരിക്കണം. ഒരു ആത്മീയ മനുഷ്യൻ എന്നനിലയിലാണ് ഒരു വൈദികനെ ഏവരും മനസ്സിലാക്കേണ്ടത്.

ഇതാണ് ക്രൈസ്തവ പൗരോഹിത്യത്തിന്റെ ഇന്നത്തെയും എന്നത്തേയും പ്രസക്തി. ഭൗതികതയിൽ ആമഗ്നമായിരിക്കുന്ന, അഭിരമിക്കുന്ന



ഒരു സംസ്കാരത്തിൽ ആത്മീയതയുടെ സൂചനകൾക്കുള്ള പ്രസക്തിയാണിത്. സമകാലീന സംസ്കാരത്തിൽ ഈ ആത്മീയസാന്നിദ്ധ്യത്തിന്റെ ഏക ശ്രോതസ് ഉദാത്തമായി ജീവിക്കുന്ന പൗരോഹിത്യവും സന്യാസവും മാത്രമാണ് എന്നതാണ് സത്യം. ഈ സാക്ഷ്യം കൂടി ഈ ലോകത്തിൽ നിന്ന് അപ്രത്യക്ഷമായാൽ, അറപ്പുളവാക്കുന്ന ഭൗതികത തളം കെട്ടിനിൽക്കുന്ന ഒരു ഇടമായി ഈ ലോകം മാറും.

ഇതുതന്നെയാണ് പൗരോഹിത്യത്തിന്റെ വെല്ലുവിളിയും – ജീവിതം ആത്മീയസാക്ഷ്യമാക്കുവാൻ വിളിക്കപ്പെട്ടവൻ, നിരന്തരം ഭൗതികതയുടെ വശ്യതകൾക്ക് വിധേയനാകുവാനുള്ള പ്രലോഭനത്തിന്റെ സാന്നിദ്ധ്യം. ഭൗതികതയുടെ മുൻഗണനകളും മാനദണ്ഡങ്ങളും പരിഗണനകളും വൈദികന്റെ മനോഭാവത്തെയും ജീവിതത്തെയും സ്വാധീനിക്കുവാനും നിയന്ത്രിക്കുവാനും അനുവദിക്കുന്നതാണ് പൗരോഹിത്യത്തിന്റെ പ്രതിസന്ധി. ഈ പ്രലോഭനത്തെ പ്രതിരോധിക്കുക എന്നതാണ് വൈദിക ജീവിതത്തിന്റെ വെല്ലുവിളി. ഇപ്രകാരം പ്രതിരോധിക്കുവാൻ സാധിക്കുന്ന പൗരോഹിത്യം നിത്യതയുടെ നേർസാക്ഷ്യമായിരിക്കും.

നിരന്തരം ദൈവത്തോടൊപ്പം ആയിരിക്കുവാനും സ്വജീവിതം ആത്മീയ മൂല്യങ്ങളുടെ പരിപോഷണമായി മാറ്റുവാനും, അതുവഴി ചുറ്റുപാടുമുള്ള സകലരെയും, സകലതിനെയും, ദൈവം ആഗ്രഹിക്കുന്ന സമഗ്രതയിലേക്കാനയിക്കുവാനും സമർപ്പിതമായ ജന്മമാണ് പുരോഹിതന്റേത്. ഈ ഒരു സമർപ്പണത്തിൽ ഒരു ജന്മത്തിന് സാധ്യമായ അർത്ഥവും അതിന്റെ ആധിക്യവുമുണ്ട്; ഒരു ജന്മത്തിന് സ്വന്തമാക്കാവുന്ന സഫലതയുടെ പാരമ്യതയുണ്ട്. ഈ ജീവിതാർത്ഥത്തിന്റെയും സഫലതയുടെയും സമൃദ്ധിയിലേക്കാണ് ദൈവം, വളരെ സൗമ്യമായി, സ്നേഹതീവ്രതയിൽ തനിക്കിഷ്ടമുള്ളവരെ വിളിക്കുന്നത്. ഈ വിളിക്ക് പ്രത്യുത്തരം നൽകുന്നവൻ ഈ ജീവിതസമൃദ്ധിയിലേക്കാണ് കാലെടുത്തുവയ്ക്കുന്നത്.

# ചില ദൈവവിളി കാഴ്ചകൾ





**ബെന്നി പുന്നത്തറ**

സന്തോഷവും സംതൃപ്തിയും തേടാത്ത മനുഷ്യരില്ല. എങ്കിലും അനേകർക്കും സംതൃപ്തമായ ഒരു ജീവിതം സ്വന്തമാക്കാനാകുന്നില്ല. അതിന്റെ അടിസ്ഥാന കാരണങ്ങളിലൊന്ന് 'താൻ എന്തിനുവേണ്ടി വിളിക്കപ്പെട്ടിരിക്കുന്നു' എന്നു മനസിലാക്കാൻ കഴിയാത്തതാണ്. തന്റെ വിളി കണ്ടെത്താനാകാത്തവർക്ക് എന്തെങ്കിലുമൊക്കെ ചെയ്തുകൂട്ടി ജീവിക്കാനേ പറ്റൂ. അവർക്കൊരിക്കലും സ്ഥായിയായ സംതൃപ്തി ജീവിതത്തിൽ കണ്ടെത്താനാകില്ല.

അടിസ്ഥാനപരമായി നാമെല്ലാം വിളിക്കപ്പെട്ടിരിക്കുന്നത് ദൈവമക്കളാകാനാണ്. അങ്ങനെ ദൈവം പിതാവായിത്തീർന്നവരുടെ, ദൈവമക്കളുടെ സമൂഹമാണ് സഭ. അതിനാൽ സഭയുമായി ബന്ധപ്പെടുത്തി മാത്രമേ വ്യത്യസ്തമായ ദൈവവിളികളെ മനസിലാക്കാനാവുകയുള്ളൂ. പൗരോഹിത്യത്തിലേക്കും സന്യാസത്തിലേക്കുമുള്ള വിളി സഭയ്ക്കുവേണ്ടിയാണ്. അതുപോലെതന്നെ ദാമ്പത്യജീവിതത്തിലൂടെ കുഞ്ഞുങ്ങളെ ജനിപ്പിക്കുന്നതും സഭക്കുവേണ്ടിയാണ്. ഒരു ദൈവപൈതൽ ബിസിനസ് ചെയ്യുന്നതും കൃഷിയൊരുക്കുന്നതും ഇതര ശുശ്രൂഷകൾ ചെയ്യുന്നതുമെല്ലാം ദൈവരാജ്യത്തിനുവേണ്ടി തന്നെയാണ്. സകല പ്രവർത്തന മേഖലകളെയും ഇങ്ങനെ ദൈവോന്മുഖമായി കാണുമ്പോൾ ഓരോരുത്തർക്കും ദൈവവിളിയുടെ പൊരുൾ വെളിപ്പെട്ടുകിട്ടും.

എനിക്കൊരു സുഹൃത്തുണ്ട്. മണിക്കൂറുകൾ വൈദികർക്കും സിസ്റ്റേഴ്സിനുംവേണ്ടി പ്രാർത്ഥിക്കുന്ന അദ്ദേഹം ഒരിക്കൽ ഇങ്ങനെ പറഞ്ഞു: "ദൈവം വിളിച്ചവരെ ശക്തിപ്പെടുത്തുകയാണ് എന്റെ ദൈവവിളി." ചെറുപ്പത്തിൽ അദ്ദേഹത്തിന്റെ ആഗ്രഹം ഒരു വൈദികനാകുക എന്നതായിരുന്നു. വീട്ടിലെ ഉത്തരവാദിത്വബാഹുല്യം മൂലം അതിനു പറ്റിയില്ല. അതുകൊണ്ട് അതിനുപകരമായി സഭയിൽ ശുശ്രൂഷ ചെയ്യുന്ന വൈദികരെ സഹായിക്കുന്നതും പ്രോത്സാഹിപ്പിക്കുന്നതും അവർക്കായി പ്രത്യേകം പ്രാർത്ഥിക്കുന്നതും തന്റെ നിയോഗമായി സ്വീകരിച്ചു പ്രവർത്തിക്കുന്നു.

മുപ്പതു വർഷങ്ങൾക്കുമുമ്പ് ജർമനിയിലെ ഇല്ലർബർഗ് എന്ന ഗ്രാമത്തിൽ വച്ച് കണ്ടുമുട്ടിയ ഒരു സഹോദരിയെ ഓർക്കുന്നു. അവരുടെ പേര് മറന്നുപോയെങ്കിലും മുഖം മനസിലിപ്പോഴുമുണ്ട്. ആ ഗ്രാമീണ ദൈവാലയത്തിലെ 'കപ്യാരാ'യിരുന്നു അവർ. എന്റെ ആദ്യത്തെ യൂറോപ്പ് സന്ദർശനമായിരുന്നതിനാൽ, ഇറക്കം കുറഞ്ഞ വസ്ത്രംധരിച്ച് വിശുദ്ധ കുർബാനക്കായി ഒരുക്കങ്ങൾ നടത്തുന്ന അവരെ എനിക്ക് ഉൾക്കൊള്ളാനായില്ല. പക്ഷേ പിന്നീടവരെ അടുത്തറിഞ്ഞപ്പോൾ സ്നേഹവും ആദരവും എന്നിൽ നിറഞ്ഞു. വളരെ ദരിദ്രയാണവർ. എങ്കിലും കേരളത്തിലെ രണ്ട് സെമിനാരി വിദ്യാർത്ഥികളെ അവർ പഠിപ്പിക്കുന്നു. ഞാൻ ചെന്ന വർഷം അവർക്ക് ക്രിസ്മസ് കേക്കും ആഘോഷങ്ങളും ഇല്ലായിരുന്നു. അതൊഴിവാക്കി മിച്ചംവച്ച പണം എത്യോപ്യയിലെ കുട്ടികൾക്ക് ക്രിസ്മസ് ആഘോഷിക്കാൻ അയച്ചുകൊടുത്തു. നല്ലൊരു ഷൂ പോലും അവർക്കില്ല. പക്ഷേ അവർ സംതൃപ്തയാണ്. തന്റെ ഇടവക ദൈവാലയത്തിലെ ശുശ്രൂഷകൾ ചെയ്യുന്നത് ഒരു ദൈവവിളിയായും ഭാഗ്യമായും അവർ കാണുന്നു.

ലോകത്തിലെ ഏറ്റവും വലിയ രണ്ടാമത്തെ ഫുഡ്ചെയിൻ ബ്രാന്റ്



ആയ 'ഡോമിനോസ് പിസാ'യുടെ സ്ഥാപകൻ താനുണ്ടാക്കിയ സമ്പത്തിന്റെ ഭൂരിഭാഗവും കത്തോലിക്കാ വിശ്വാസത്തിന്റെ പരിപോഷണത്തിനായി ചെലവഴിച്ച വ്യക്തിയാണ്. യു. എസിലെ ആവേ മരിയ യൂണിവേഴ്സിറ്റി, ആവേ മരിയ റേഡിയോ, ക്രേഡോ ദിനപത്രം ഇവയ്ക്കെല്ലാം സാമ്പത്തിക പിൻബലം നൽകുന്നതിനുപുറമേ ദൈവാലയങ്ങളുടെ നിർമാണം, ലാറ്റിനമേരിക്കൻ രാജ്യങ്ങളിലെ മിഷൻ പ്രവർത്തനങ്ങൾക്കുള്ള ഫണ്ടിംഗ് ഇവയെല്ലാം അദ്ദേഹം നേരിട്ട് നടത്തുന്നു. ഒരിക്കൽ ന്യൂയോർക്ക് ടൈംസിന് നൽകിയ അഭിമുഖത്തിൽ അദ്ദേഹം പറഞ്ഞു, 'മരിക്കുമ്പോൾ ഞാനെന്റെ പണം കൊണ്ടുപോകുന്നില്ല. മറ്റ് വല്ലവർക്കുമായി കൂട്ടിവയ്ക്കുന്നതിലും എനിക്ക് താൽപര്യമില്ല. അതിനാൽ ഞാനത് ഏറ്റവും പ്രയോജനകരമായ വിധത്തിൽ സഭയ്ക്കായി വിനിയോഗിക്കുന്നു.' 'ഡോമിനോസ് പിസാ' എന്നാൽ 'കർത്താവിന്റെ പിസ' എന്നാണർത്ഥം. തനിക്ക് ദൈവം നൽകിയ സമ്പത്ത് തനിക്കുവേണ്ടി മാത്രമല്ലായെന്നും അത് ദൈവിക പദ്ധതികൾക്കായി ചെലവഴിക്കാനുള്ളതാണെന്നുമുള്ളതിരിച്ചറിവാണ് ടോം മൊനഗന് വഴിത്തിരിവായത്. സമ്പാദിക്കുന്നത്, സമ്പാദിക്കാൻ കൃപ തരുന്ന ദൈവത്തിനുകൂടി അവകാശപ്പെട്ടതാണെന്ന തിരിച്ചറിവുള്ള അനേകം ബിസിനസുകാരെ ഞാൻ പരിചയപ്പെട്ടിട്ടുണ്ട്.

ആധുനിക കാലത്ത് സഭയെ പണിതുയർത്തുവാനും സുവിശേഷം പ്രഘോഷിക്കുവാനും നൂതനമായ ധാരാളം അവസരങ്ങൾ അല്മായർക്കായി തുറന്നുകിട്ടിയിട്ടുണ്ട്. വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ പറഞ്ഞിട്ടുള്ളതുപോലെ ഈ കാലഘട്ടം അല്മായരുടേതാണ്. പൗരോഹിത്യ ശുശ്രൂഷകളോട് ചേർന്നുനിന്നുകൊണ്ട് ഈ കാലഘട്ടത്തിനനുസൃതമായ മാർഗങ്ങൾ ഉപയോഗിച്ച് ദൈവരാജ്യനിർമിതിയിൽ പങ്കുചേരുന്നത് ഒരു ദൈവവിളിയായി അവർ കണ്ടെത്തണമെന്നു മാത്രം. ശാലോം ശുശ്രൂഷകൾ അതിന് നല്ലൊരു ഉദാഹരണമാണ്. മാധ്യമങ്ങളുടെ സാധ്യതകളെ ഉപയോഗിച്ചുകൊണ്ട് സഭയുടെ ദൗത്യത്തിൽ പങ്കുചേരാനുള്ള ഒരു 'വിളി' ആയിട്ടാണ് ശാലോമിലെ വിവിധ രാജ്യങ്ങളിലുള്ള നൂറുകണക്കിന് അല്മായ ശുശ്രൂഷകർ തങ്ങളുടെ ശുശ്രൂഷകളെ കാണുന്നത്. വിശ്വാസപരിശീലന വേദികളും ദൈവാലയശുശ്രൂഷകളും എല്ലാം ദൈവവിളിപോലെ-വിശുദ്ധമായ ഒന്നായി കാണുന്ന അല്മായർ ധാരാളമാണ്.

എല്ലാവരും എല്ലാത്തിനുംവേണ്ടി വിളിക്കപ്പെടുന്നില്ല. എന്നാൽ ഓരോരുത്തർക്കും ഓരോ തരത്തിലുള്ള 'വിളി' ഉണ്ടാകും എന്നതു തീർച്ച. അത് നാം ആഗ്രഹിക്കുന്നതാകണമെന്നില്ല.



പ്രത്യുത ദൈവം ആഗ്രഹിക്കുന്നതായിരിക്കും. അതു കണ്ടെത്തുക എന്നതു വളരെ പ്രാധാന്യം നിറഞ്ഞതാണ്. "ജീവിക്കുന്നവർ ഇനിയും തങ്ങൾക്കുവേണ്ടി ജീവിക്കാതെ, തങ്ങളെ പ്രതി മരിക്കുകയും ഉയിർക്കുകയും ചെയ്തവനുവേണ്ടി ജീവിക്കേണ്ടതിനാണ് അവിടുന്ന് എല്ലാവർക്കും വേണ്ടി മരിച്ചത്" (2 കോറിന്തോസ് 5/15).

'കർത്താവേ, ഞാൻ എന്തിനു വേണ്ടി വിളിക്കപ്പെട്ടിരിക്കുന്നു എന്ന് മനസിലാക്കിത്തരണമേ'യെന്ന് ആത്മാർത്ഥമായി പ്രാർത്ഥിച്ചാൽ തീർച്ചയായും ദൈവം നമുക്കത് ബോധ്യപ്പെടുത്തിത്തരും. ഒരു വിശ്വാസിയുടെ ജീവിതം, അവന്റെ ജീവിതാന്തസ് ഏതു തരത്തിലായാലും ശരി ക്രിസ്തുവിനുള്ളതാണ്. ക്രിസ്തുവിനുള്ളതെല്ലാം അവന്റെ സഭയ്ക്കും അവകാശപ്പെട്ടതാണ്. തനിക്കുവേണ്ടി മാത്രം ജീവിക്കാൻ ഒരു ക്രൈസ്തവന് സാധ്യമല്ലല്ലോ.





# സന്ന്യാസ ദൈവവിളി

റവ. ഡോ. നോബിൾ ഡി. എം.

**ആമുഖം**

സന്ന്യാസജീവിതത്തിലേയ്ക്കുള്ള ചായ്‌വും വിളിയും ഒരു വ്യക്തിയുടെ വ്യക്തിപരമായ ദൈവാനുഭവത്തിൽ നിന്ന് രൂപമെടുക്കുന്നതും ആദ്ധ്യാത്മിക ഉൾവിളിയിൽ നിന്ന് ഉരുത്തിരിയുന്നതുമാണ്. ലോകത്തിന്റെ താത്പര്യങ്ങൾക്കും ആകർഷണങ്ങൾക്കും എതിരായുള്ള ഒരു മുന്നേറ്റമാണിത്. ലോകത്തിന്റെ ആരംഭം മുതൽ തന്നെ മനുഷ്യഹൃദയത്തിൽ സന്ന്യാസത്തിലേയ്ക്കുള്ള ഒരു ചായ്‌വ് എക്കാലവും ഉണ്ടായിരുന്നു. ചരിത്രം പരിശോധിച്ചാൽ ക്രൈസ്തവ സമൂഹങ്ങൾ രൂപപ്പെടുന്നതിനുമുമ്പ് തന്നെ മെഡിറ്ററേനിയൻ താഴ്‌വരയിൽ ജീവിച്ചിരുന്ന ഓർഫിക് സമൂഹവും ചാവുകടലിന്റെ പ്രാന്തപ്രദേശങ്ങളിൽ താമസിച്ചിരുന്ന എസ്സീൻ സമൂഹവും ബി. സി 500 കളിൽ ജൈനിസത്തിൽ സന്ന്യാസികളായി ജീവിച്ചിരുന്നവരും ഉണ്ടായിരുന്നു എന്നു കാണാം. കൂടാതെ ഹൈന്ദവ പുരാണത്തിലും ബുദ്ധമതത്തിലും ഇസ്ലാം മതത്തിലെ സൂഫിസത്തിലും ഒക്കെ ലോകത്തിന്റെ ജീവിതശൈലികളോടും താത്പര്യങ്ങളോടും വിടപറഞ്ഞ് ഈശ്വരനെ മാത്രം ധ്യാനിച്ച് ജീവിച്ചിരുന്ന മഹത്‌വ്യക്തികളെ ചരിത്രം വിവരിക്കുന്നുണ്ട്. ഈശ്വരസാക്ഷാത്ക്കാരത്തിനും ആത്മസാക്ഷാത്ക്കാരത്തിനുമായി നിലവിലുള്ള മതാത്മകതയിൽ നിന്നും ഉയർന്ന് കൂടുതൽ തീക്ഷ്ണതയോടെ പ്രാർത്ഥനയിലും പരിത്യാഗത്തിലും ജീവിച്ചവരാണിവർ. എന്നാൽ ക്രൈസ്തവ സന്ന്യാസത്തിന്റെ കാലഘട്ടത്തിലേക്ക് വന്നപ്പോൾ സന്ന്യാസജീവിതം കൂടുതൽ വ്യവസ്ഥാപിതവും നിയമബന്ധിതവുമായി മാറി. തിരുസഭയിലെ സന്ന്യാസം ക്രൈസ്തവവിളിയുടെ പുഷ്പിക്കലും അതേസമയം അതിൽനിന്നു വേർതിരിച്ചു നിർത്തപ്പെട്ടതും ഉന്നതുമായ വിളിയാണ്. 2-ാം വത്തിക്കാൻ കൗൺസിൽ സന്ന്യാസ ജീവിതത്തെ പരാമർശിക്കുന്നത് തിരുസഭയ്ക്കുളളിലെ സഭ എന്നാണ് . (A Church in the Church) ഇത് പരിശുദ്ധാത്മാവിന്റെ പ്രത്യേക തെരഞ്ഞെടുപ്പും നിയോഗവുമാണ്. ഇതിന്റെ ഉത്ഭവം യേശുവിന്റെ ജീവിതമാണ്. ചരിത്ര പുരുഷനായ യേശുക്രിസ്തുവിന്റെ ജീവിത വഴിത്താരയിലൂടെ നടന്നു നീങ്ങാനുള്ള ഒരുൾപ്രേരണ - അതാണ് സന്ന്യാസ ദൈവവിളി. ഇത് ഒരു വ്യക്തി ദൈവത്തിൽ നിന്നും സ്വീകരിക്കുന്ന സൗജന്യ ദാനമാണ്. അന്തരാത്മാവിൽ കേൾക്കുന്ന ഒരു വിളിയാണ്. ആ വ്യക്തിയെക്കുറിച്ചുള്ള ദൈവത്തിന്റെ പദ്ധതിയാണ്. വി. പൗലോസിന്റെ വാക്കുകൾ ശ്രദ്ധിക്കൂ, "ഞാൻ മാതാവിന്റെ ഉദരത്തിൽ ആയിരിക്കുമ്പോൾ തന്നെ ദൈവം എന്നെ പ്രത്യേകം തെരഞ്ഞെടുത്തു. തന്റെ കൃപയാൽ അവിടുന്ന് എന്നെ വിളിച്ചു (Gal.1:15), യേശുവിന്റെ ദാസനും അപ്പസ്തോലനുമാകാൻ വിളിക്കപ്പെട്ടവനും ദൈവത്തിന്റെ സുവിശേഷത്തിനായി പ്രത്യേകം നിയോഗിക്കപ്പെട്ടവനുമായ പൗലോസ് (Rom.1:1), ദൈവകൃപയാൽ ഞങ്ങൾക്ക് ലഭിച്ചിരിക്കുന്ന ഈ ശുശ്രൂഷ (2 Cori.4:1), ഞാൻ എന്തായിരിക്കുന്നുവോ അത് ദൈവകൃപയാലാണ്. (1 Cori.15:10), ഓരോരുത്തരും ദൈവത്തിന്റെ വിളിയും നിയോഗവുമനുസരിച്ച് ജീവിതം നയിക്കട്ടെ'' (1 Cori.7:17). ഈ വാചകങ്ങളിലൂടെയെല്ലാം വെളിവാകുന്ന സത്യം സന്ന്യാ



സത്തിലേയ്ക്കുളള വിളി ദൈവത്തിന്റെ പ്രത്യേക നിയോഗവും തെരെഞ്ഞെടുപ്പുമാണ് എന്നാണ്. സന്ന്യാസവിളിയെക്കുറിച്ച് 2-ാം വത്തിക്കാൻ കൗൺസിൽ പഠിപ്പിക്കുന്നു: 'മലയോരങ്ങളിൽ പ്രാർത്ഥിക്കുകയും ജനങ്ങളോട് ദൈവരാജ്യം പ്രസംഗിക്കുകയും രോഗികളെയും മുറിവേറ്റവരെയും സൗഖ്യപ്പെടുത്തുകയും പാപികളെ നേർവഴിക്ക് തിരിക്കുകയും ശിശുക്കളെ അനുഗ്രഹിക്കുകയും എല്ലാവർക്കും നന്മ ചെയ്യുകയും തന്നെ അയച്ച പിതാവിന്റെ അഭീഷ്ടം നിറവേറ്റുകയും ചെയ്ത ക്രിസ്തുവിനെ വിശ്വാസികൾക്കും അവിശ്വാസികൾക്കും തങ്ങളിലൂടെ ഉത്തരോത്തരം വ്യക്തമാക്കി വെളിപ്പെടുത്തുവാൻ സന്ന്യസ്തർ വിളിക്കപ്പെട്ടിരിക്കുന്നു' (LG:46). സന്ന്യാസ ദൈവവിളിയുടെ കാതൽ ഇവിടെ സഭ സ്പഷ്ടമായി നിർവ്വചിച്ചിരിക്കുന്നു. യേശുവിന്റെ വിളിയെക്കുറിച്ച് ലൂക്കാ സുവിശേഷകൻ പറയുന്ന വാക്കുകൾ ആണ് എല്ലാ സന്ന്യസ്തരും തങ്ങളുടെ ദൈവവിളിക്ക് പ്രത്യുത്തങ്ങളായി കൊടുക്കുന്നത്. 'കർത്താവിന്റെ ആത്മാവ് എന്റെമേൽ ഉണ്ട് ദരിദ്രരെ സുവിശേഷം അറിയിക്കാൻ അവിടുന്ന് എന്നെ അഭിഷേകം ചെയ്തിരിക്കുന്നു. ബന്ധിതർക്ക് മോചനവും അന്ധർക്ക് കാഴ്ചയും അടിച്ചമർത്തപ്പെട്ടവർക്ക് സ്വാതന്ത്ര്യവും കർത്താവിന് സ്വീകാര്യമായ വത്സരവും പ്രഖ്യാപിക്കുവാൻ അവിടുന്ന് എന്നെ അയച്ചിരിക്കുന്നു' (LK. 1:1819).

**സന്ന്യാസ വിളി - ദൈവദാനം**

തിരുസഭയിലെ സന്ന്യാസം പരിശുദ്ധാത്മാവിന്റെ പ്രത്യേക പ്രവർത്തനത്താൽ ഉടലെടുക്കുന്നതാണ്. ഇതിന് ശാസ്ത്രീയമായ വിശദീകരണമോ ന്യായീകരണമോ ഇല്ല. ദൈവത്തിനു വേണ്ടി മാറ്റിനിർത്തപ്പെടാൻ ദൈവം നൽകുന്ന ക്ഷണം അടിസ്ഥാനപരമായി ദൈവീക ദാനമാണ്. ദൈവം തനിക്കിഷ്ടമുളളവരെ തന്നിലേയ്ക്ക് ആകർഷിക്കുന്നു. വി. യോഹന്നാന്റെ സുവിശേഷം സാക്ഷിക്കുന്നു, 'നിങ്ങൾ എന്നെ തെരെഞ്ഞെടുക്കുകയല്ല, ഞാൻ നിങ്ങളെ തെരഞ്ഞെടുക്കുകയാണ് ചെയ്തത്' (Jn.15/16). വീണ്ടും പറയുന്നു, 'എന്റെ പിതാവ് ആകർഷിച്ചലല്ലാതെ ഒരുവനും എന്റെ പക്കൽ വരാൻ സാധിക്കയില്ല' (Jn.6/44). പരി. പിതാവ് ജോൺ പോൾ രണ്ടാമൻ പാപ്പാ തന്റെ അപ്പസ്തോലിക ലേഖനം വീത്താ കോൺസക്രാത്തായിൽ പറയുന്നു, 'പരിശുദ്ധ ത്രിത്വം ബലഹീനമായ മനുഷ്യഹൃദയങ്ങളിൽ ചെയ്ത് തീർത്ത അത്ഭുത കൃത്യങ്ങളെക്കുറിച്ച് സമർപ്പിതരായ വ്യക്തികൾ കൂടുതൽ ബോധവാന്മാരാകണം. വിളിക്കപ്പെട്ടവരുടെ ദുർബലമായ മനുഷ്യത്വത്തിൽ ദൈവം ചെയ്തു തീർത്ത വിസ്മയ കൃത്യങ്ങളെ ദൃശ്യമാക്കുകയാണ് സമർപ്പണജീവിതത്തിന്റെ പ്രഥമ ലക്ഷ്യം' (VC 20). പരിശുദ്ധ പിതാവിന്റെ കാഴ്ചപ്പാടിൽ സമർപ്പിത ജീവിതത്തിലേയ്ക്കുള്ള വിളി പരി. ത്രിത്വത്തിന്റെ പ്രവർത്തനമാണ്. പിതാവായ ദൈവം നമ്മെ പുത്രനി



ലേക്ക് ആകർഷിക്കുന്നു. പരിശുദ്ധാത്മാവ് ഈ വിളിക്ക് ഉത്തരം നല്കുവാൻ നമ്മെ ശക്തരാക്കുന്നു. ജറെമിയ പ്രവാചകൻ പറയുന്നതുപോലെ കർത്താവേ അങ്ങ് എന്നെ ആകർഷിച്ചു. നിന്നാൽ ആകർഷിക്കപ്പെടാൻ ഞാൻ അനുവദിച്ചു (Jer.20/7). രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ തിരുസഭയെക്കുറിച്ചുള്ള പ്രമാണരേഖയിലും സന്ന്യാസജീവിതാവസ്ഥ തിരുസഭ അവളുടെ നാഥനിൽ നിന്ന് സ്വീകരിച്ചിട്ടുള്ള ഒരു ദാനമാണ് (LG.43) എന്ന് എടുത്ത് പറയുന്നു. അരൂപിയുടെ പ്രവർത്തനം ഓരോ മനുഷ്യാത്മാവിലും ഓരോ വിധത്തിലാണ്. ഓരോരുത്തരെയും മാനിച്ചും ഓരോരുത്തർക്കും വൈവിധ്യമാർന്ന വരങ്ങളും ദാനങ്ങളും നൽകി ഓരോ ആത്മാവിനെയും ദൈവം പ്രത്യേകമാം വിധം അലങ്കരിക്കുകയും ഓരോരുത്തരെയും പേരുചൊല്ലി വിളിക്കുകയും ചെയ്യുന്നു. വിശ്വാസികളുടെ പിതാവായ അബ്രഹത്തിന്റെ വിളിമുതൽ മോശയും പ്രവാചകന്മാരും പരി. മറിയവും അപ്പസ്തോലഗണവുമെല്ലാം സ്വീകരിച്ച ഈ വിളി ഇന്നും അനുസ്യൂതം തുടർന്നുകൊണ്ടിരിക്കുന്നു. വിളിയിൽ വ്യത്യസ്തത ഉണ്ടെങ്കിലും വിളിക്കുകയും നിയോഗിക്കുകയും ചെയ്യുന്ന ആത്മാവ് ഒന്നു തന്നെയാണ്.

### സന്ന്യാസ വിളി - സ്നേഹത്തിന്റെ പൂർണ്ണതയിലേക്കുള്ള വിളി

രണ്ടാം വത്തിക്കാൻ കൗൺസിൽ സന്ന്യാസ ദൈവവിളിയെ സ്നേഹത്തിന്റെ പൂർണ്ണതയിലേക്കുള്ള വിളിയായിട്ടാണ് പഠിപ്പിക്കുന്നത്. ദൈവസ്നേഹവും മനുഷ്യസ്നേഹവും അതിന്റെ പൂർണ്ണതയിൽ ജീവിക്കാനായി ദൈവം ഒരു മനുഷ്യാത്മാവിനെ വിളിച്ച് നിയോഗിക്കുന്നു. വി. മാർക്കോസിന്റെ സുവിശേഷം 22-ാം അദ്ധ്യായം 4.-ാം വാക്യത്തിൽ ഈശോ പഠിപ്പിക്കുന്നു, 'ഇതാണ് പ്രധാനമായ കല്പന ഇസ്രായേലേ കേൾക്കുക, നമ്മുടെ ദൈവമായ കർത്താവാണ് ഏക കർത്താവ്. നീ നിന്റെ ദൈവമായ കർത്താവിനെ പൂർണ്ണ ഹൃദയത്തോടും പൂർണ്ണാത്മാവോടും പൂർണ്ണമനസ്സോടും പൂർണ്ണശക്തിയോടും കൂടെ സ്നേഹിക്കുക. രണ്ടാമത്തെ കല്പന, നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക.' ക്രൈസ്തവ വിളിയും സന്ന്യാസ വിളിയുടെ പൂർണ്ണതയുമെല്ലാം ഈ നിയമത്തിൽ അടങ്ങിയിരിക്കുന്നു. പരിപൂർണ്ണ സ്നേഹം പ്രാപിക്കുവാൻ പരിശ്രമിക്കുക എന്നത് ദിവ്യഗുരുവിന്റെ പഠനങ്ങളിൽ നിന്നും മാതൃകയിൽ നിന്നും രൂപമെടുത്തതാണെന്നും അത് ദൈവരാജ്യത്തിന്റെ മഹത്തായ ഒരടയാളമായി നിലകൊളളുന്നുവെന്നും രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സന്ന്യാസത്തെക്കുറിച്ചുള്ള പ്രമാണരേഖ (PC :1) പറയുന്നു, സന്ന്യാസത്തിലേയ്ക്കുള്ള വിളി ഒരാളുടെ അസ്തിത്വത്തെ ബാധിക്കുന്നതാണ്. രണ്ടു വ്യക്തികൾ തമ്മിൽ വിവാഹിതരാകുമ്പോൾ അവരുടെ പരസ്പര സമർപ്പണവും പരസ്പര സ്നേഹവും കൊടുക്കലും സ്വീകരിക്കലും ഒന്നാകലുമാണ് അവരുടെ ജീവിതലക്ഷ്യം. അവരുടെ വാഗ്ദാനവും നിയോഗവും പരസ്പരം സ്വന്തമാക്കുക എന്നതാണ്. എന്നേയ്ക്കുമായി സ്വന്തമായിത്തീരുക എന്നതാണ്. എന്നാൽ സന്ന്യാസജീവിതത്തിൽ തന്നെ മാടിവിളിക്കുന്ന ദൈവത്തിനുളള ഉത്തരം പ്രധാനമായും സ്വയം സമർപ്പണമാണ്. തന്നിലുള്ള ദൈവീകസാന്നിദ്ധ്യത്തിന്റെ മുൻപിലുള്ള അടിയറവയ്ക്കലാണിത്. ഇത് ഒരു തെരെഞ്ഞെടുപ്പാണ്. യേശു എന്ന വ്യക്തിയെ തെരെഞ്ഞെടുക്കുന്നു. അതിരില്ലാത്ത, ഒന്നും മാറ്റി വയ്ക്കാത്ത, നിരുപാധികമായ സ്വയംദാനം ദൈവത്തിന് നൽകുന്നു. ഇത് സ്നേഹത്തിന്റെ ഒരു ഹോമബലിയായിത്തീരലും ദൈവത്തിൽ അലിഞ്ഞ് തീരലുമാണ്. ഒരു തുള്ളി വെള്ളം എങ്ങനെ സമുദ്രത്തിൽ ഇല്ലാതായിത്തീരുന്നുവോ അപ്രകാരം സമർപ്പിതർ ദൈവത്തിൽ അലിഞ്ഞു ചേരുന്നു. അവിടുത്തെ സ്നേഹത്തിൽ ഒന്നായി തീരുന്നു. വിശ്വാസത്തിന്റെ തലത്തിൽ മാത്രമേ ഇതിന്റെ അർത്ഥം കണ്ടെത്താൻ സാധിക്കുകയുള്ളൂ. ഇവിടെ വിശ്വാസം എന്ന് പറയുന്നത് എന്നിൽ നിന്ന് പുറത്ത് കടന്ന് സ്നേഹത്തിന്റെ തലത്തിലേക്കുള്ള കടന്നു വരലാണ്. അത് ദൈവീകതയിലേയ്ക്കുള്ള കടന്നു ചെല്ലലാണ്. അത് ഒരു വ്യക്തിയെ ചൂഴ്ന്ന് നിൽക്കുന്ന ദൈവസ്നേഹാനുഭവമാണ്. ഇവിടെ ഒരു വ്യക്തിയുടെ ആഗ്രഹങ്ങളും പ്രതീക്ഷകളും ദൈവസന്നിധിയിൽ പൂർത്തീകരിക്കപ്പെടുന്നു. ഇത് ദൈവകൃപയിലുള്ള നീന്തിത്തുടിക്കലാണ്.

### സന്ന്യാസവിളി - മാമ്മോദീസായിലെ വിളിയുടെ പൂർണ്ണത

രണ്ടാം വത്തിക്കാൻ കൗൺസിലിന്റെ സന്ന്യാസജീവിതത്തെക്കുറിച്ചുള്ള പ്രമാണ രേഖയിൽ (PC.5) സന്ന്യാസ സമർപ്പണത്തെ മാമ്മോദീസായിലെ സമർപ്പണത്തിന്റെ പൂർത്തീകരണവും പുഷ്പിക്കലുമായിട്ടാണ് ചിത്രീകരിക്കുന്നത്. മാമ്മോദീസായിൽ പരി. ത്രിത്വത്തിന്റെ കൂട്ടായ്മയിലേയ്ക്ക് നാം ക്ഷണിക്കപ്പെടുകയും ദൈവത്തിനുവേണ്ടി മുദ്രകുത്തി മാറ്റി നിർത്തപ്പെടുകയും ചെയ്യുന്നു. സന്ന്യാസവിളിയിൽ ഈ തെരെഞ്ഞെടുപ്പ് കുറെക്കൂടി ആഴമുള്ളതും ഏകാഗ്രതയുള്ളതുമാകുന്നു. ഈ ചിന്ത വീത്താ കോൺസക്രാത്തയിൽ എടുത്ത് പറയുന്നുണ്ട്. തിരുസഭയുടെ പാരമ്പര്യം അനുസരിച്ച് സന്ന്യാസസമർപ്പണം മാമ്മോദീസായിലെ സമർപ്പണത്തിന്റെ പൂവണിയലും പ്രത്യേകമാം വിധത്തിലുള്ള ആഴപ്പെടുത്തലുമാണ്. മാമ്മോദീസായിലൂടെ ക്രിസ്തുവുമായി ബന്ധപ്പെട്ടവർ സന്ന്യാസസമർപ്പണത്തിലൂടെ യേശുവുമായി താദാത്മ്യപ്പെടുന്നു. അങ്ങനെ യേശുവിനെ ജീവിതത്തിന്റെ എല്ലാമെല്ലാമായി സ്വീകരിച്ച് യേശുവിനുവേണ്ടി ജീവിതം സമർപ്പിക്കുന്ന വിളിയാണ് സന്ന്യാസ ദൈവവിളി. തിരുസഭയിൽ സന്ന്യാസത്തെക്കുറിച്ച് പ്രതിപാദിക്കുമ്പോൾ ദൈവത്തിനും ദൈവജനത്തിനും വേണ്ടി എന്ന മാമ്മോദീസായിലെ സമർപ്പണത്തിന്റെ പൂർണ്ണമായ ആവിഷ്ക്കാരമാണ് സാധിതമാകുന്നത്. വി. തോമസ് അക്വീനാസിന്റെ അഭിപ്രായത്തിൽ എല്ലാ ക്രൈസ്തവരും ദൈവസേവനത്തിന്നായി വിളിക്കപ്പെട്ടവരാണ്. എന്നാൽ സന്യാസികൾ ദൈവസേവനത്തിന്നായി മാത്രം ഒരു ഹോമബലിയായി അർപ്പിക്കപ്പെട്ടവരാണ് വിശുദ്ധന്റെ അഭിപ്രായത്തിൽ ഒരു വ്യക്തി സന്യാസി ആകുന്നത് തന്റെ പ്രാർത്ഥന വഴിയോ , പ്രേഷിത പ്രവർത്തനം വഴിയോ അല്ല മറിച്ച് പൂർണ്ണമായ സ്വയം സമർപ്പണം വഴിയാണ്. പരി. അമ്മയെപ്പോലെ ഇതാ കർത്താവിന്റെ ദാസി എന്നു പറഞ്ഞ് തന്നെത്തന്നെ പൂർണ്ണമായി, നിത്യമായി ദൈവത്തിന് സമർപ്പിക്കുന്നു. ഈ സമർപ്പണം കലവറയില്ലാത്തതും വ്യവസ്ഥയില്ലാത്തതും പൂർണ്ണവും ശാശ്വതവുമാണ്. ഇത് ക്രൈസ്തവജീവിതത്തിന്റെ ഉയർന്ന പദവിയാണ്. ഇവിടെ ലൗകീക സമ്പത്തിനോ, നേട്ടങ്ങൾക്കോ, സ്ഥാനമാനങ്ങൾക്കോ, പദവികൾക്കോ സ്ഥാനമില്ല. സകലതും ക്രിസ്തുവിനെ പ്രതി ഉച്ഛിഷ്ടം പോലെ



കരുതുന്നു (Phil: 3/8). വി. പൗലോസ് ശ്ലീഹാ പറയുന്നു, 'ഇത് ക്രിസ്തുവിനെ നേടുന്നതിനും അവനോടുകൂടി ഒന്നായി കാണപ്പെടുന്നതിനും വേണ്ടി യത്രേ' (Phil: 3/9). ഇവിടെ ഒരു വ്യക്തി ദൈവത്തിന് പ്രതീകരമായ ഒരു ഹോമ ബലിയായി തന്റെ ജീവിതം സമർപ്പിക്കുന്നു (Rom: 12/1). അങ്ങനെ മാമ്മോദീസായിൽ ലഭിച്ച അഭിഷേകത്തിന്റെ നിറവ് സന്ന്യാസദൈവവിളിയിലൂടെ കരകവിഞ്ഞൊഴുകുവാൻ പരി. ത്രിത്വം വ്യക്തികളെ ലോകത്തിൽ ലോകത്തിന്റേതല്ലാതായി മുദ്രകുത്തി മാറ്റി നിർത്തുന്നു. ദൈവീക ജീവൻ സമൃദ്ധിയായി നിറഞ്ഞുതുളുമ്പി ദൈവജനത്തിന് ജീവൻ പകരാൻ തക്കവിധം വ്യക്തിത്വങ്ങളെ ശക്തിയുള്ളതാക്കുന്നു. ദൈവപുത്രസ്ഥാനം കർത്താവിന്റെ മണവാളൻ അല്ലെങ്കിൽ മണവാട്ടി എന്ന പദവിയിലേക്കുയർത്തപ്പെടുന്നു. തിരുസഭയിലെ അംഗമായി മാറിയവർ തിരുസഭയുടെ ജീവനാഡിയായി പരിണാമം ചെയ്യപ്പെടുന്നു. അങ്ങനെ സന്ന്യാസവിളി സ്വീകരിക്കുന്ന ഒരു വ്യക്തി യേശുവിന്റെ സ്നേഹം എന്നെ നിർബന്ധിക്കുന്നു (2 Cori: 5/14), യേശുക്രിസ്തു എന്നെ സ്വന്തമാക്കിയിരിക്കുന്നു (Phil. 3/12) എന്ന വി. പൗലോസ് ശ്ലീഹായുടെ ബോധ്യത്തിലേക്ക് കടന്നു വരുന്നു. മാമ്മോദീസായിലൂടെ ലഭിച്ച വിശ്വാസം, ശരണം, സ്നേഹം എന്നീ ദൈവീക പുണ്യങ്ങളുടെ പൂർത്തീകരണമെന്നോണം സന്ന്യാസദൈവവിളി സ്വീകരിച്ച വ്യക്തി അനുസരണം, ദാരിദ്ര്യം, ബ്രഹ്മചര്യം എന്നീ വ്രതങ്ങളാൽ പുഷ്പിക്കപ്പെട്ട ജീവിതം ദൈവത്തിന് വാഗ്ദാനം ചെയ്യുന്നു.

**ഉപസംഹാരം**

യേശു ജീവിതത്തിന്റെ പ്രതീകവും പിന്തുടർച്ചയുമാണ് സന്ന്യാസജീവിതം. അവിടുന്ന് ചുരുക്കം ചിലരെ എല്ലാം ഉപേക്ഷിച്ച് തന്നെ പിന്തുടരാനും തന്റെ ജീവിതശൈലിയിൽ പങ്കുചേർക്കാനും ക്ഷണിക്കുന്നു. വീത്ത കോൺസക്രാത്ത പറയുന്നു വ്രതങ്ങളുടെ ജീവിതം അതിന്റെ സ്വഭാവത്താൽ തന്നെ തിരുസഭയിലുള്ള ജീവിതവും തിരുസഭയുടെ വിശുദ്ധിയിലേക്കുള്ള പ്രയാണവുമാണ്. തിരുസഭയുടെ ആരംഭം മുതൽ നിലനിന്നിരുന്നതായ സമർപ്പണജീവിതം തിരുസഭയുടെ സ്വഭാവത്തെ വെളിപ്പെടുത്തുന്നതും സഭയുടെ അടിസ്ഥാനഘടകവുമാണ് (VC. 29). സഭയുടെ ആദ്യനൂറ്റാണ്ടുകളിൽ തന്നെ സന്ന്യാസജീവിതത്തിലേയ്ക്കുള്ള ആകർഷണം വ്യക്തികളിൽ ഉൾപ്പെടുന്നതും ഏകാന്തജീവിതവും സമൂഹജീവിതവുമൊക്കെയായി പലരും അതിന് പ്രത്യുത്തരം നൽകുന്നതും ചരിത്രത്തിന്റെ ഏടുകളിൽ നിന്നും നാം മനസ്സിലാക്കുന്ന സത്യമാണ്. വ്യക്തികളുടെ കഴിവോ യോഗ്യതയോ ഒന്നുമല്ല ഈ വിളിയുടെ മാനദണ്ഡമെന്നും ദൈവത്തിന്റെ ഇഷ്ടം മാത്രമാണ് ഇതിന്റെ പിന്നിലെ പ്രേരകശക്തി എന്നും നാം മനസ്സിലാക്കി. ആധുനികലോകത്തിന്റെ വശീകരണങ്ങൾക്കിടയിൽപ്പെട്ട് ലോകസുഖങ്ങൾക്കും താത്പര്യങ്ങൾക്കും അടിമപ്പെട്ട് ജീവിക്കാനുള്ള സാധ്യതകൾ വ്യക്തികളുടെ മുമ്പിൽ ഏറെയുണ്ടെങ്കിലും അതിനൊന്നും ദൈവം ഇഷ്ടപ്പെട്ട് ദൈവത്തിനുവേണ്ടി മാറ്റി നിർത്തുന്നവരുടെ ജീവിതത്തെ സ്വാധീനിക്കാൻ സാധിക്കുകയില്ലായെന്നതിന്റെ ഉദാഹരണങ്ങൾ നമ്മുടെ മുമ്പിൽ ഏറെയുണ്ട് എന്നതും യാഥാർത്ഥ്യമാണ്. ദൈവം ആകർഷിച്ച് കൊണ്ടുവന്നവർ പിന്നീട് ദൈവത്തിന്റെ വഴി വിട്ട് ലോകത്തിന്റെ മായകളുടെ പിന്നാലെ പോകുന്ന ചുരുക്കം ചില സംഭവങ്ങളും ലോകത്തിൽ തിന്മയുടെ ശക്തി എത്രമാത്രം പ്രബലപ്പെട്ടിരിക്കുന്നു എന്നതും വെളിവാക്കാതിരിക്കുന്നില്ല. കാരണം, ഒറ്റുകാരനായ യൂദാ അവന്റെ ശിഷ്യഗണത്തിലുണ്ടായിരുന്നിട്ടും അവൻ യൂദയെയും കൂടെക്കൊണ്ടു നടന്നില്ലേ അവസാനം വരെ? ഒരു കാര്യം തീർച്ചയാണ്. തിരുസഭയുള്ളിടത്തോളം കാലം സന്ന്യസ്തരും സന്ന്യസ്തജീവിതവും അതിലേക്ക് ആകർഷിക്കപ്പെടുന്നവരും ഉണ്ടാകും. കാരണം ഇത് ദൈവത്തിന്റെ പ്രവൃത്തിയാണ്. അവന്റെ പ്രവൃത്തിക്ക് വിരാമമിടുവാൻ മനുഷ്യനെക്കൊണ്ട് സാധിക്കുകയില്ലല്ലോ.

കടപ്പാട് : *Fr. Dr. George Kalladanthiyil CST, സ്നേഹത്തിന്റെ ആഴങ്ങൾ തേടി (സന്ന്യാസ വ്രതങ്ങൾ),*

**ഉപകാരസ്മരണ**



ഒരു വിശ്വാസി



# അവന്റെ കൃപയാൽ പ്രത്യേകം തെരഞ്ഞെടുക്കപ്പെട്ടവർ

**റവ. ഡോ. വർഷ സി.എസ്.സി**

‘‘ഞാൻ മാതാവിന്റെ ഉദരത്തിൽ ആയിരിക്കുമ്പോൾത്തന്നെ ദൈവം എന്നെ പ്രത്യേകം തെരഞ്ഞെടുത്തു. തന്റെ കൃപയാൽ അവിടുന്ന് എന്നെ വിളിച്ചു” (Gal. 1: 15). മനുഷ്യ പാതകളെ പ്രകാശിപ്പിക്കുന്ന ദൈവീക സൗന്ദര്യത്തിന്റെ രശ്മി ലോകാവസാനം വരെ ഈ ഭൂമിയിൽ ഉണ്ടായിരിക്കുന്നതിന് പവിത്രീകൃത ഹൃദയങ്ങളുമായി വിളിയുടെയും ദൗത്യത്തിന്റെയും വിശ്വസ്തതയിൽ ദൃഢനിശ്ചയത്തോടെ മുന്നേറുന്നവരും പരിശുദ്ധാത്മ പ്രകാശത്തിന് വിധേയരാകുന്നവരുമാണ് സമർപ്പിതർ (C.F Vita consecrata). ആഗോള കത്തോലിക്ക സഭയുടെ തലവനായ ഫ്രാൻസീസ് മാർപാപ്പയുടെ വാക്കുകളിൽ പറഞ്ഞാൽ ‘ദൈവത്തെ, ആദ്യത്തെയും അവസാനത്തെയും സ്നേഹമായി അംഗീകരിച്ച് ജീവിക്കുന്ന’ (Vultam Dei quaerere) അവസ്ഥയാണ് സമർപ്പിത ജീവിതം. മലമുകളിൽ പണിതുയർത്തിയിട്ടുള്ള പട്ടണം പോലെയൊ പീഠത്തിൻമേലുള്ള പ്രകാശം പോലെയൊ (Mt. 5:14-15) ആണ് സന്യാസജീവിതം സ്ഥാപിതമായിരിക്കുന്നത്.

എല്ലാറ്റിനും നല്ലതും പരമനന്മയുമായ ക്രിസ്തുവിനെ അറിയുവാനുള്ള ആഗ്രഹത്തോടുകൂടി മുന്നോട്ടു പോകുമ്പോൾ സമർപ്പിതരുടെ ജീവിതാരോഹണം അനന്തമായ ഉയരത്തിലേക്കു നയിക്കപ്പെടുന്നു. ദാവീദിന്റെ സുശക്തഗോപുരം പോലെയായിത്തീരുന്നു. സഭയ്ക്കുള്ളിലുള്ളതും സഭയ്ക്കുവേണ്ടിയുള്ളതുമായ പ്രാർത്ഥിക്കുന്ന ഹൃദയങ്ങളുടെ ഉടമകളെന്ന നിലയിൽ, സമർപ്പിതർ മാനവികതയുടെ കാവൽക്കാരും ക്രിസ്തുവിന്റെ പ്രകാശവുമായിത്തീരുന്നു (C.F Vultum Dei quaerere). ദൈവാരാധനയുടെയും പരിശുദ്ധമായ സേവനത്തിന്റെയും പാഠ്യശാലകളായ ആശ്രമങ്ങളുടെ ചുവരുകൾക്കതീതമായ വിശാലമായൊരു ചക്രവാളത്തിലാണ്, ചുറ്റുപാടുകളിലാണ് ഇന്ന് സമർപ്പിത ജീവിതങ്ങൾ ഉയരേണ്ടതും, വളരേണ്ടതും വെളിച്ചമായിത്തീരേണ്ടതും.

‘ജനതകളുടെ പ്രകാശ’മെന്ന, രണ്ടാം വത്തിക്കാൻ പ്രമാണരേഖ നമ്മെ ഇപ്രകാരം പഠിപ്പിക്കുന്നു: “മലയിൽ പ്രാർത്ഥിക്കുകയും, ജനസമൂഹങ്ങളോട് ദൈവരാജ്യത്തെപ്പറ്റി അറിയിക്കുകയും, പാപികളെ ആരോഗ്യകരവും ഫലദായകവുമായ ജീവിതത്തിലേക്ക് നയിക്കുകയും, ശിശുക്കളെ ആശീർവദിക്കുകയും എല്ലാവർക്കും നന്മചെയ്യുകയും, തന്നെ അയച്ച പിതാവിന്റെ തിരുഹിതം എപ്പോഴും അനുസ്മരിക്കുകയും ചെയ്ത ക്രിസ്തുവിനെ വെളിപ്പെടുത്തുന്നവരാണ് സമർപ്പിതർ.” ഇതുവഴി വ്യക്തിപരവും സാമൂഹികവുമായ തലങ്ങളിൽ ദൈവസാന്നിധ്യം അന്വേഷിക്കുന്നു. ജീവിതരീതിയുടെ ഉടമകളായി സമർപ്പിതർ മാറുന്നു. അങ്ങനെ സാഹോദര്യ ജീവിതത്തിന്റെ അതിർവരമ്പുകൾ വിപുലപ്പെടുത്തി, അതിന്റെ ആഴം കൂട്ടി, നിശ്ശബ്ദതയിലും പ്രാർത്ഥനയിലും ദൈവത്തിങ്കലേക്കുള്ള നിരന്തരശ്രദ്ധയാൽ തങ്ങളുടെ സഹയാത്രികരുടെ ജീവിതത്തെ കൂടുതൽ സൂക്ഷ്മമായും ബഹുമാനത്തോടെയും പരിഗണിക്കുവാനും സ്വാർത്ഥതയുടെ ചിന്തകളിൽ നിന്ന് മോചിതരാകുവാനും അവർക്ക് സാധിക്കുന്നു.

ആത്മീയ ജീവിതം അതിനാൽത്തന്നെ പൂർണ്ണതയിലേക്കുള്ള ഒരു ദീർഘ സഞ്ചാരമാണ്. അതിന്റെ മൗലി



കതയും സവിശേഷതയും കൊണ്ട് ദൈവാനുഗ്രഹത്തെ ഓരോ വ്യക്തിയിലും കൂടുതൽ ഫലദായകമാക്കുന്നു. മനുഷ്യരാശിക്ക് മുഴുവനും വേണ്ടി മാധ്യസ്ഥം വഹിക്കുകയും നിരന്തരം അഭ്യർത്ഥനകൾ നടത്തുകയും നന്ദി പറയുകയും ചെയ്യുന്ന സഭയുടെ ശബ്ദമാക്കുകയും ചെയ്യുന്നു. ദൈവത്തിന്റെ ഗിരി കയറാനുള്ള ഈ യാത്രയിലൂടെ, സമർപ്പിത ജീവിതത്തിന്റെ സ്വാതന്ത്ര്യം, സ്നേഹം പുറപ്പെടുവിക്കാനും ക്രിസ്തുവിന്റെ എളിമ ഹൃദയത്തിൽ സ്വീകരിക്കുവാനും, ഉള്ളിലുള്ള പ്രത്യാശയ്ക്ക് അടയാളമാകുവാനും സാധിക്കുന്നു. അതിനാൽത്തന്നെ മനോവ്യഥ സൃഷ്ടിക്കലല്ല സമർപ്പിത ജീവിതത്തിന്റെ ലക്ഷ്യം. മറിച്ച്, ഒരാളുടെ പൂർണ്ണസത്തെയും ധ്യാനത്തിലൂടെ ദൈവത്തിന്റെ സ്വരൂപമാക്കി മാറ്റുകയും അതുവഴി സ്വയം സമർപ്പിക്കലിന്റെയും; സ്വയം സമർപ്പിക്കാനായി ഇല്ലാതുകന്ന സ്വാതന്ത്ര്യത്തിൽ വളരുന്നതിന്റെയും കല ഹൃദ്യസ്ഥമാക്കലാണ് നടക്കുന്നത്. ഇത് സർപ്പിതരെ; അവനെപോലെ എല്ലാം പരിത്യജിക്കുവാനും, അവനോട് കൂടെയായിരിക്കുവാനും; അവനെപ്പോലെ ദൈവത്തെയും സഹോദരങ്ങളെയും ശുശ്രൂഷിക്കുവാനും, അവനെ പ്രഘോഷിക്കുവാനും പ്രാപ്തരാക്കുന്നു. അതുകൊണ്ട് അടഞ്ഞു കിടക്കുന്ന വാതിലുകളിൽ മുൻവിധികൾ മാറ്റിവച്ച് സമർപ്പിതർ മുട്ടണം. അപ്പോൾ ക്രിസ്തു ഇങ്ങനെ പറയുന്നത് കേൾക്കാം: 'അവനുവേണ്ടി (മുട്ടുന്നവന്) കാവൽക്കാരൻ കാത്തിരിക്കുക'യായിരുന്നുവെന്ന് (Vultum Dei quaerere).



അതുകൊണ്ട്, മകനായ ക്രിസ്തുവിനെ കുരിശോളം അനുഗമിച്ചുകൊണ്ട് പരിശുദ്ധ കന്യകാമറിയം തെളിയിച്ച വിശ്വാസയാത്രയുടെ ഈ പാതയോരങ്ങളിൽ കണ്ടുമുട്ടുന്ന സഹോദരി സഹോദരന്മാരുടെ മുറിവുകൾ വച്ചുകെട്ടി അവരെ കൂടുതൽ കരുതലോടെ കാക്കുന്ന നല്ല സമറയാക്കാരെ ഇന്നും ഈ ലോകത്തിന് വേണം. അതിനാലായിരിക്കണം, ഇന്നും വിലയേറിയതും ശുദ്ധവുമായ നാർദ്ദീൻ തൈലകുപ്പികൾ ആ കാവൽക്കാരന്റെ പാദങ്ങളിൽ ഉടയപ്പെടുന്നത്; ലോകം മുഴുവനും അവന്റെ പരിമളമായി പരക്കുന്നത്. അവരെ തടയാൻ ആർക്കുമാകില്ല. കാരണം അവരെ തടയരുത് എന്ന് എപ്പോഴും പറയുന്നത് അവനാണ്. ഇനിയും എഴുതി തീർക്കുവാനുള്ള മഹത്തായ ഒരു ചരിത്രത്തിലേക്ക് അവരെ തെരഞ്ഞെടുക്കുന്നത് അവനാണല്ലോ!



# ഇതാ, ദൈവത്തിന്റെ കയ്യിലെ കളിമണ്ണ്!

റവ. ഫാ. ഷീൻ പാലക്കുഴി

**ദൈവവിളി ഒരു വലിയ രഹസ്യമാണ്; അതു പൗരോഹിത്യമാണെങ്കിലും സന്യാസമാണെങ്കിലും കുടുംബ ജീവിതമാണെങ്കിലും! ദൈവം വിളിച്ച് വേർതിരിച്ച്, നടത്തുന്ന വഴികൾ പലപ്പോഴും അതിശയകരമാണ്. ദൈവത്തിന്റെ കയ്യിലെ കളിമണ്ണാകാൻ സ്വയം വിട്ടുകൊടുക്കുന്നവരെ കൃപ നിറയുന്ന വിശിഷ്ട പാത്രങ്ങളാക്കി അവൻ രൂപപ്പെടുത്തും. ദൈവം നൽകിയ വിളിയെ വിശ്വസ്തതയോടെയും സന്തോഷത്തോടെയും പിൻചെല്ലുന്ന ഏതാനും ചിലരെ പരിചയപ്പെടുത്തുന്ന ഫീച്ചർ.**

# ഇവിടെയുണ്ട് അച്ചന്റെ മക്കൾ



'അച്ചാ...! അച്ചനൊന്നു വേഗം വരുവോ...!

അക്ഷമയോടെയുള്ള ആ വിളി കേട്ട് ആശാഭവന്റെ മുറ്റത്തു കൂടി നടക്കുകയായിരുന്ന ജോസച്ചനും ഞാനും ഞെട്ടിത്തിരിഞ്ഞു.

'ഇപ്പൊത്തന്നെ സമയം എത്രായീന്നാ വിചാരം! നാലരയ്ക്കു തന്നെ ഞങ്ങളു കളി തുടങ്ങും. താമസിച്ചു വന്നാ പിന്നെ ഗോളിയായിട്ടു നിക്കേണ്ടി വരുമേ... പറഞ്ഞേക്കാം!'

അൻപതു കഴിഞ്ഞ ജോസച്ചന് പരിഭവത്തിൽ പൊതിഞ്ഞ ആ മുന്നറിയിപ്പു കൊടുത്തത് പത്തു വയസ്സുകാരൻ ലക്ഷ്മണനാണ്. ആശാഭവനിലെ അച്ചന്റെ 'കളിക്കൂട്ടു'കാരിൽ പ്രധാനി! വൈകിട്ടു പതിവുള്ള ഫുട്ബോളിന് സമയത്തു തന്നെ എത്താനുള്ള ഓർമ്മപ്പെടുത്തലാണ്.

'നീ പൊയ്ക്കോടാ മോനേ... ഞാനുടനേ വന്നേക്കാം.'

ആശാഭവനിലേക്കു കയറുന്ന പടിക്കെട്ടിന്റെ കൈവരികളിൽ തൂങ്ങിയാടിക്കളിച്ചു കൊണ്ടിരുന്ന ലക്ഷ്മണനെ അച്ചൻ വാൽസല്യത്തോടെ ചേർത്തു നിർത്തി.

'വേഗം വന്നേക്കണേ...'

പൊട്ടിച്ചിരിച്ചു കൊണ്ട്, സന്തോഷത്തോടെ അവൻ ഗ്രൗണ്ടിൽ കാത്തു നിൽക്കുന്ന കൂട്ടുകാരുടെ അടുത്തേക്കോടി.

പ്രായവ്യത്യാസങ്ങൾക്കപ്പുറത്ത്, കലവറയില്ലാതെ, പങ്കുവയ്ക്കപ്പെടുന്ന ആ സ്നേഹവും വാൽസല്യവും കണ്ടപ്പോൾ അദ്ഭുതവും തെല്ലസൂയയും എനിക്കു തോന്നാതിരുന്നില്ല.

'ഈ... കുട്ടികൾ...' ഞാൻ ചോദിച്ചു മുഴുമിപ്പിക്കും മുമ്പ് ജോസച്ചൻ തിരുത്തി.

'കുട്ടികളല്ല; എന്റെ മക്കൾ! എന്റെ രക്തത്തിൽ പിറന്നില്ലെങ്കിലും അവരെന്റെ മക്കളാണ്. അങ്ങനെയാണ് ഞാനവരെ വളർത്തുന്നത്. അങ്ങനെയാണ് എല്ലാവർക്കും പരിചയപ്പെടുത്തുന്നതും.'

വേനൽച്ചൂടിൽ ഉരുകിയൊലിച്ചുകൊണ്ടിരുന്ന എന്റെ ഹൃദയത്തിനുള്ളിലൂടെ ഒരു തണുത്ത കാറ്റു വീശാൻ തുടങ്ങുന്നത് ഞാനറിഞ്ഞു.

'സ്കൂളിലെ ചെറിയ ക്ലാസ് മുതൽ ഡിഗ്രി വരെയൊക്കെ പഠിക്കുന്ന മുപ്പതോളം മക്കളാണ് ആശാഭവനിലുള്ളത്. മിക്കവരും രോഗബാധിതരാണ്. ഒരു വീട്ടിലും ആരും ഇവരെ താമസിപ്പിക്കില്ല. ഒരു സ്കൂളും ഇവരെ സ്വീകരിക്കില്ല. ചിലർക്ക് മാതാപിതാക്കളില്ല. ഉള്ളവരാകട്ടെ രോഗികളുമാണ്.'

അതു പറയുമ്പോൾ ആ മനുഷ്യന്റെ കണ്ണുകളിലൂറിയ നനവിനു മുന്നിൽ വാക്കുകൾ നഷ്ടപ്പെട്ട് ഞാൻ നിന്നു.

'ഇപ്പോൾ ഇതാണിവരുടെ നാടും വീടും സ്കൂളുമെല്ലാം. ഇതാണവരുടെ ലോകം.

അവരെന്നെ 'അച്ചാ' എന്നു വിളിക്കുന്നത് അപ്പനായി സ്നേഹിച്ചു കൊണ്ടു തന്നെയാണ്. ഈ മെഡിക്കൽ വില്ലേജിന്റെ മുഴുവൻ അനുഗ്രഹവും ഈ മക്കളാണ്.'

ഡൈനിംഗ് ഹാളിൽ ചായ കുടിക്കാനെത്തിയപ്പോഴേക്കും കുട്ടികൾ ജോസച്ചനെ വളഞ്ഞു. പരിഭവങ്ങളും സ്നേഹപ്രകടനങ്ങളും അന്നത്തെ വിശേഷങ്ങളുമായി കുട്ടികൾ, അല്ല, മക്കൾ 'അപ്പനെ' പൊതിഞ്ഞു. എല്ലാവരോടും കുശലങ്ങൾ പറഞ്ഞ് ഞങ്ങൾ അവർക്കൊപ്പമിരുന്നു. ചായ കഴിഞ്ഞ് പതിയെപ്പതിയെ എല്ലാവരും കളിസ്ഥലങ്ങളിലേക്കും മറ്റു ജോലികളിലേക്കുമൊക്കെ മടങ്ങി. അവസാനം ഒരാൾ മാത്രം ശേഷിച്ചു. ധനുഷ്! അവൻ അച്ചനെ കളിക്കാൻ കൊണ്ടുപോകാൻ കാത്തു നിൽക്കുകയാണ്. അച്ചൻ ചെല്ലാതെ അവൻ പോകാൻ ഒരുക്കമല്ല. ഒരു വിധത്തിൽ അവനെയും സമാധാനിപ്പിച്ചയച്ച് ജോസച്ചൻ ഞങ്ങളോട് ഒരുപാടു കാര്യങ്ങൾ പറഞ്ഞു.

പത്തു വർഷം മുമ്പ് ആശാഭവൻ ആരംഭിച്ചത്, അന്നത്തെ ബുദ്ധിമുട്ടുകൾ, ആശങ്കകൾ, പ്രതിസന്ധികൾ, പരാധീനതകൾ, കുഞ്ഞുങ്ങളുടെ പ്രശ്നങ്ങൾ, രോഗവിവരങ്ങൾ ഒക്കെ ആവേശത്തോടെ അച്ചൻ പറഞ്ഞു കൊണ്ടേയിരുന്നു. സ്വന്തം മക്കളെക്കുറിച്ച് ആകുലപ്പെടുന്ന ഒരു പിതാവിന്റെ മനസ്സും മുഖവുമായിരുന്നു അപ്പോൾ അദ്ദേഹത്തിന്. ആരുമില്ലാത്ത ആ കുഞ്ഞുങ്ങൾക്ക് അങ്ങനെ ഒരപ്പനാവാൻ ദൈവം പ്രത്യേകമായി അദ്ദേഹത്തെ വിളിച്ച പോലെ.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ തിരുവനന്തപുരം മേജർ അതിരൂപതയിൽ ഉൾപ്പെടുന്ന ഒരു ആതുരാലയമാണ് സെന്റ് ജോൺസ് ഹോസ്പിറ്റൽ. 1963 ൽ ഭാഗ്യസ്മരണാർഹനായ ബെനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയാണ് ഇത് സമാരംഭിച്ചത്. ഒരു ലെപ്രസി പുനരധിവാസ ഭവനമായി തുടർന്നു വന്ന ഈ ശുശ്രൂഷാ വേദിയിലേക്ക് 2007ലാണ് ഫാ. ജോസ് കിഴക്കേടത്ത് കടന്നു വരുന്നത്. പിന്നീടങ്ങോട്ട് വളർച്ചയുടെ വർഷങ്ങളായിരുന്നു. തൊട്ടടുത്ത വർഷം തന്നെ കാമ്പസിൽ ഇന്റഗ്രേറ്റഡ് കൗൺസിലിംഗ് ആൻഡ് ടെസ്റ്റിംഗ് സെന്റർ പ്രവർത്തനമാരംഭിച്ചു. 2009 ൽ കേരള സംസ്ഥാന ഗവൺമെന്റിന്റെ മികച്ച കമ്യൂണിറ്റി കെയർ സെന്ററിനുള്ള അവാർഡ് ലഭിച്ചു. അതേ വർഷം തന്നെ എയ്ഡ്സ് രോഗബാധിരായവർക്കും അനുബന്ധ വ്യക്തികൾക്കുമായുള്ള കെയർ ഹോം – ആശാഭവൻ – ആരംഭിച്ചു. 2011 ൽ പുതിയ കമ്മ്യൂണിറ്റി ഹോസ്പിറ്റൽ ഉദ്ഘാടനം ചെയ്യപ്പെട്ടു. പിന്നീട് ഡീ അഡിക്ഷൻ സെന്റർ, സാന്നി ഭവൻ (വിദ്യാഭ്യാസ കേന്ദ്രം), പുതിയ ഓപ്പറേഷൻ തീയറ്റർ, ഡയാലിസിസ് യൂണിറ്റ്, ജൈവകൃഷി – കൂൺ കൃഷി യൂണിറ്റ് തുടങ്ങിയവയൊക്കെ സമാരംഭിച്ചു. 2014 ൽ സൈക്കിയാട്രിക് വിഭാഗത്തിനും നഴ്സിംഗ് ഹോമിനുമുള്ള അനുവാദവും അംഗീകാരവും ലഭിച്ചു. 2016 ൽ പുതിയ ബ്ലോക്കിൽ പെയിൻ ആൻഡ് പാലിയേറ്റീവ് കെയർ സർവീസ് സമാരംഭിച്ചു. 2017 ൽ കമ്മ്യൂണിറ്റി വില്ലേജ് വികസന പദ്ധതി ആരംഭിച്ചു. ഇതിനൊക്കെ പുറമേ വെള്ളപ്പൊക്ക ദുരിതാശ്വാസം, കൃഷി വികസനം, സ്ത്രീ ശാക്തീകരണം തുടങ്ങി ഒട്ടേറെ മേഖലകളിലേക്ക് ഈ ശുശ്രൂഷ വികസിച്ചിരിക്കുന്നു. തിരുവനന്തപുരം അതിഭദ്രാസനത്തിലെ പ്രായം ചെന്ന വൈദികരുടെ വിശ്രമ ഭവനമായ സായൂജ്യം, പിരപ്പൻകോട് ഇടവക ദൈവാലയം, സെന്റ് ജോൺസ് കൺവൻഷൻ സെന്റർ, സൂപ്പർ മാർക്കറ്റ് തുടങ്ങി നിരവധി സ്ഥാപനങ്ങൾ ഉൾക്കൊള്ളുന്ന ഈ ക്യാമ്പസ് ഇന്നറിയപ്പെടുന്നത് മലങ്കര മെഡിക്കൽ വില്ലേജ് എന്നാണ്.

ഇതെല്ലാം അക്കമിട്ടു പറഞ്ഞത് ഇതിന്റെയെല്ലാം പിന്നിൽ അഹോരാത്രം അധ്വാനിക്കുന്ന ഒരു മനുഷ്യനെക്കുറിച്ചു പറയാനാണ്. ഫാ. ജോസ് കിഴക്കേടത്ത്! ഒരുത്തമ നേതാവായി, ആ ക്യാമ്പസിന് നല്ലൊരു പിതാവായി, സമർപ്പണ ബുദ്ധിയോടെ ത്യാഗസന്നദ്ധനായി അദ്ദേഹം പ്രവർത്തിക്കുന്നു. തന്റെ ഭവനത്തിലുള്ളവർക്ക് കൃത്യസമയത്ത് ഭക്ഷണം നൽകാൻ യജമാനൻ നിയോഗിച്ച വിശ്വസ്തനും വിവേകിയുമായ ഭൃത്യനെപ്പോലെ, ദൈവം നൽകിയ വിളിയിൽ അദ്ദേഹം നൂറുമേനി വിളയിക്കുന്നു. ഇത് ദൈവവിളിയിലെ നേതൃഭാവം സ്ഫുരിക്കുന്ന മുഖം!

# മധുരമീ സഹനം, മധുരോദാരമീ ജീവിതം



പൗരോഹിത്യ പാതയിൽ കാൽ നൂറ്റാണ്ടു പൂർത്തിയാക്കിയ, തിരുവനന്തപുരം മേജർ അതിരൂപതാംഗമായ വന്ദ്യ മോൺസിഞ്ഞോർ ഡോ. ജോൺസൺ കൈമലയുടെ, അധികമാരും അറിയാതെ പോയ സഹന ജീവിതത്തെക്കുറിച്ചുള്ള ഒരു കുറിപ്പാണിത്. ഇതു ദൈവവിളിയുടെ സഹനത്തിന്റെ മുഖം.

2019 ജനുവരി 26 ശനിയാഴ്ച.

അഞ്ചൽ സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ ദൈവാലയത്തിൽ അന്നു ജോൺസണച്ചന്റെ പൗരോഹിത്യ സ്വീകരണത്തിന്റെ രജത ജൂബിലിയാഘോഷം നടക്കുകയാണ്.

അവധി ദിവസത്തിന്റെ ആലസ്യങ്ങളില്ലാതെ രാവിലെ തന്നെ പള്ളിയും പരിസരവും വിശ്വാസികളെക്കൊണ്ടു നിറഞ്ഞു. വിശുദ്ധ കുർബാനയ്ക്കു വേണ്ടി വീൽചെയറിൽ നിന്ന് ബലിപീഠത്തിനു മുന്നിൽ പ്രത്യേകം സജ്ജീകരിച്ച ഇരിപ്പിടത്തിലേക്ക് സഹവൈദികർ അദ്ദേഹത്തെ താങ്ങിയിരുത്തി.

ആകാശ നീലിമയിൽ നിറയെ കുരിശു പൂക്കളുള്ള ഒരു പുതിയ കുർബ്ബാനക്കുപ്പായമാണ് അന്നത്തെ വിശുദ്ധ ബലിയിൽ ജോൺസണച്ചനു വേണ്ടി ഒരുക്കിയിരുന്നത്.

മാതാവിന്റെ പേരിൽ അറിയപ്പെടുന്ന അദ്ദേഹത്തിന്റെ ഇടവകപ്പള്ളിയിൽ, പുഷ്പാലംകൃതമായ മദ്ബഹായിൽ, തന്റെ സഹന സിംഹാസനമായ വീൽചെയറിലിരുന്നു കൊണ്ടാണ് അദ്ദേഹം ആ തിരുവസ്ത്രമണിഞ്ഞത്. പരിശുദ്ധ കന്യകാമറിയം മാലാഖമാർക്കൊപ്പം സ്വർഗ്ഗം വിട്ടിറങ്ങി വന്ന് അവളുടെ നീല മേലങ്കിയാൽ അപ്പോൾ അദ്ദേഹത്തെ പൊതിയുന്നതു പോലെ തോന്നി.

അൾത്താരയിൽ ഉരുകിയൊഴുകുന്ന അനേകം മെഴുകുതിരികൾക്കൊപ്പം ദൈവം കരങ്ങളിലെടുത്ത ഒരു മെഴുതിരിനാളം കണക്കെ അദ്ദേഹത്തിന്റെ മുഖം പ്രകാശിതമായി കാണപ്പെട്ടു.

കാപ്പയുടെ പിന്നിൽ തുന്നിപ്പിടിപ്പിച്ചിരുന്ന സ്വർണ്ണ വർണ്ണമാർന്ന കുരിശു മുദ്ര, ദുർബലമായ തന്റെ കരങ്ങളിലെടുത്ത്, മുഖത്തോടു ചേർത്തു ചുംബിക്കുമ്പോൾ ആനന്ദം കൊണ്ടു കണ്ണു നിറയ്ക്കുന്ന ഒരുപാടോർമ്മകൾ അദ്ദേഹത്തെ പിൻവിളിച്ചിട്ടുണ്ടാവും!

ഇരുപത്തിയഞ്ചു വർഷങ്ങൾക്കു മുമ്പാണ് താനീ തിരുവസ്ത്രം ആദ്യമായി കരങ്ങളിലെടുത്തു ചുംബിച്ചത്. വന്ദ്യനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയാണ്, തന്റെ കാപ്പയ്ക്കുള്ളിൽ മറച്ച്, അനുഗ്രഹത്തിന്റെ അദൃശ്യമായ ആനന്ദതൈലം കൊണ്ട് തന്നെ പുരോഹിതനായി അഭിഷേകം ചെയ്തത്.

ഈ മാതൃദേവാലയമാണ് തന്നിലെ പുരോഹിതനെ പെറ്റുവളർത്തിയത്. ഇതേ പരിശുദ്ധ മദ്ബഹായിലാണ് തിരുവസ്ത്രം ആദ്യമായണിഞ്ഞ് ഒരു വിശുദ്ധ ബലിയർപ്പിച്ചത്.

'ഈ അപ്പത്തിൽ നിന്റെ ശക്തി നിവേശിപ്പിക്കപ്പെടുകയും ഈ വീഞ്ഞ് നിന്റെ രക്തമായി രൂപാന്തരപ്പെടുകയും ചെയ്യുന്ന സമയത്ത്, കർത്താവേ, എന്റെ ജീവൻ നിന്റേതിൽ കലർത്തണമേ' എന്ന് ചങ്കുപൊട്ടി അന്നു പ്രാർത്ഥിച്ചത് ഈ അന്തരീക്ഷത്തിൽ ഇപ്പോഴും മുഴങ്ങുന്നുണ്ട്.

ആ നിമിഷത്തിന്റെ ആനന്ദം താങ്ങാനാവാതെ ഹൃദയം കവിഞ്ഞൊഴുകിയ മിഴിനീർക്കണങ്ങൾ ഈ ബലിക്കല്ലിൽ വീണാണു പൊട്ടിച്ചിതറിയത്. എല്ലാം ആരംഭിച്ചത് ഇവിടെ നിന്നാണ്. ഒടുവിൽ എല്ലാ യാത്രകളും കഴിഞ്ഞ് നിതാന്ത നിദ്രയ്ക്കായി എത്തിച്ചേരേണ്ടതും ഇവിടെത്തന്നെ!

ഒരു നിമിഷം കൊണ്ട് ഒരു നൂറോർമ്മകളുടെ ഓളങ്ങളിൽ അദ്ദേഹം മുങ്ങിനിവർന്നു.

ജനം മുഴുവൻ പ്രാർത്ഥനയോടെ പുറത്തു കാത്തു നിൽക്കുമ്പോൾ, അഭിവന്ദ്യരായ തിരുമേനിമാരുടെയും സഹവൈദികരുടെയും സന്യാസിനിമാരുടേയും പ്രിയപ്പെട്ടവരുടെയും സ്നേഹ സാന്നിദ്ധ്യങ്ങൾക്കു മധ്യേ സംതൃപ്തിയോടും പുഞ്ചിരിയോടും കൂടെ അദ്ദേഹമിരുന്നു. പിന്നെ, ഇരുപത്തിയഞ്ചു വർഷം നീണ്ട പുരോഹിത ജീവിതത്തിലെ ബലിയർപ്പണങ്ങളെ നന്ദിയോടെ ഓർമ്മിച്ചുകൊണ്ട് അൾത്താരയിലെ ബലിയർപ്പണം ആരംഭിച്ചു.

ദൈവം തനിക്കു വേണ്ടി തയ്യാറാക്കിയ സഹന സിംഹാസനത്തിലിരുന്നു കൊണ്ട്, തളർന്ന ഒരു ശരീരത്തിന്റേതെന്ന് ഒരിക്കലും തോന്നാത്ത ഒരു സ്വർഗ്ഗീയ സ്വരത്തിൽ അദ്ദേഹം ജനങ്ങളോടു പ്രാർത്ഥന ചോദിച്ചു:

'എന്റെ പ്രിയ സഹോദരങ്ങളേ, ജീവപ്രദമായ പരിശുദ്ധ ബലി നിങ്ങൾക്കു വേണ്ടി അർപ്പിക്കാൻ ഞാൻ യോഗ്യനാകുവാൻ നിങ്ങൾ എനിക്കു വേണ്ടി പ്രാർത്ഥിക്കുവിൻ!'

ഇടവക ജനത്തിന്റെ മറുപടി ഒരു വാചകമായിരുന്നില്ല, മറിച്ച് ഒരു നിലവിളിയായിരുന്നു:

'കർത്താവെന്നും അങ്ങയുടെ പ്രാർത്ഥന കേട്ടു ബലികൾ സ്വീകരിക്കട്ടെ...!' ഒരായിരം ഹൃദയങ്ങളൊന്നിച്ച് തിരുഹൃദയത്തോടു നടത്തിയ ഒരു നിലവിളി!

ഇത് മോൺസിഞ്ഞോർ ഡോ. ജോൺസൺ കൈമലയിൽ! മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ തിരുവനന്തപുരം മേജർ അതിരൂപതയിലെ വൈദികൻ. തന്റെ കഠിനാധ്വാനവും പൗരോഹിത്യ സമർപ്പണവും കൊണ്ട് ആഗോള സഭയുടെ തന്നെ ഏറ്റവും സുപ്രധാനമായ ശുശ്രൂഷാ രംഗങ്ങളിൽ എത്തിച്ചേർന്ന ഒരാൾ.

എന്നാൽ, പാതിവഴിയിൽ ശരീരം തളർന്നു പോയിട്ടും മനസ്സു തളരാതെ, ദൈവം നൽകിയ തീവ്രമായ സഹനത്തിന്റെ കാസാ സന്തോഷത്തോടെ സ്വീകരിച്ച്, പരാതികളില്ലാതെ, മട്ടോളം അദ്ദേഹം ആസ്വദിക്കുന്നു.

അദ്ദേഹത്തിന്റെ പൗരോഹിത്യ സ്വീകരണത്തിന്റെ രജത ജൂബിലി വർഷമായിരുന്നു അത്. ജീവിതത്തിലെ സഹനങ്ങളെ എങ്ങനെ അഭിമുഖീകരിക്കണം എന്നു പറഞ്ഞു തരുന്ന പാഠപുസ്തകങ്ങളിൽ അദ്ദേഹത്തിന്റെ ജീവിതം ഒരു ബെസ്റ്റ് സെല്ലറായിരിക്കും!

1968 ൽ കൊല്ലം ജില്ലയിലെ കിഴവള്ളൂർ എന്ന പ്രദേശത്താണ് മോൺസിഞ്ഞോർ ജോൺസൺ കൈമലയിൽ ജനിച്ചത്. കൈമലയിൽ കുടുംബത്തിൽ അധ്യാപക ദമ്പതികളായ വർഗീസിന്റേയും തങ്കമ്മയുടേയും നാലു മക്കളിൽ ഏറ്റവും ഇളയവനായിരുന്നു അദ്ദേഹം. അഞ്ചൽ സെന്റ് മേരീസ് മലങ്കര സുറിയാനി കത്തോലിക്കാ ഇടവകാംഗം.

കിഴവള്ളൂർ സെന്റ് ജോർജ്ജ് UPS, കോന്നി റിപ്പബ്ലിക്കൻ HS, അഞ്ചൽ ഈസ്റ്റ് HS, അഞ്ചൽ സെന്റ് ജോൺസ് കോളേജ് എന്നിവിടങ്ങളിൽ വിദ്യാഭ്യാസം പൂർത്തിയാക്കി 1985ൽ പട്ടം സെന്റ് അലോഷ്യസ് മൈനർ സെമിനാരിയിൽ ചേർന്നു. 1986 ൽ നാലാഞ്ചിറ മലങ്കര സെമിനാരിയിൽ മൂന്നുവർഷം നീണ്ട ഫിലോസഫി പഠനം. തുടർന്നുള്ള റീജൻസിക്കാലത്ത് ക്രൈസ്തവ കാഹളം മാസികയുടെ അസോസിയേറ്റ് എഡിറ്ററായും KCSL കോർഡി

നേറ്ററായും പ്രവർത്തിച്ചു. തുടർന്ന് നാലുവർഷം ബാംഗ്ലൂർ സെന്റ് പീറ്റേഴ്സ് പൊന്തിഫിക്കൽ സെമിനാരിയിൽ തിയോളജി പഠനം.

പരിശീലനം പൂർത്തിയാക്കി 1994 ഏപ്രിൽ 7 ന് ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് തിരുമേനിയിൽ നിന്ന് വൈദികപട്ടം സ്വീകരിച്ചു.

മാർത്താണ്ഡം, പാറശ്ശാല, കൊട്ടാരക്കര തുടങ്ങിയ പ്രദേശങ്ങളിലെ വിവിധ ഇടവകകളിൽ ശുശ്രൂഷ ചെയ്ത ശേഷം, 1997ൽ, ഉപരിപഠനത്തിനായി ഭാഗ്യസ്മരണാർഹനായ സിറിൽ ബസേലിയോസ് കാതോലിക്കാ ബാവാ തിരുമേനി അദ്ദേഹത്തെ റോമിലേക്കയച്ചു.

പഠനത്തിൽ അതിസമർത്ഥനായിരുന്ന അദ്ദേഹം പ്രാദേശിക ഭാഷകൾക്കു പുറമേ ഇറ്റാലിയൻ, ഫ്രഞ്ച്, ജർമ്മൻ, സ്പാനിഷ് തുടങ്ങിയ ഭാഷകളിലും പ്രാവീണ്യം നേടി. റോമിലെ ഹോളിക്രോസ് യൂണിവേഴ്സിറ്റിയിൽ നിന്ന് തിയോളജിയിൽ മാസ്റ്റേഴ്സ് ബിരുദവും തുടർന്ന് 2003 ൽ കൗദാശിക ദൈവശാസ്ത്രത്തിൽ ഡോക്ടറേറ്റും അദ്ദേഹം കരസ്ഥമാക്കി.

2003ൽ പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ അദ്ദേഹത്തെ പൗരസ്ത്യ തിരുസംഘത്തിൽ കർദ്ദിനാൾ മൂസാ ദാവൂദിന്റെ ഓഫീസ് അണ്ടർ സെക്രട്ടറിയായി നിയമിച്ചു. റുഥീനിയൻ, എത്യോപ്യൻ, അർമേനിയൻ, സീറോ മലബാർ, സീറോ മലങ്കര തുടങ്ങിയ റീത്തുകളുടെ ആരാധനാക്രമപരമായ കാര്യങ്ങളുടെ ക്രമീകരണത്തിൽ അദ്ദേഹം വളരെ പ്രധാനപ്പെട്ട ചുമതലകൾ വഹിച്ചിട്ടുണ്ട്.

2009ൽ പരിശുദ്ധ ബനഡിക്ട് പതിനാറാമൻ മാർപാപ്പ അദ്ദേഹത്തിന് 'മോൺസിഞ്ഞോർ' എന്ന പദവി നൽകി, ഫസ്റ്റ് ഗ്രേഡ് അണ്ടർ സെക്രട്ടറിയായി ഉയർത്തി. 2014 വരെ അദ്ദേഹം തന്റെ ശുശ്രൂഷ സ്തുത്യർഹമാം വിധം നിർവഹിച്ചു.

വത്തിക്കാന്റെ ഔദ്യോഗിക പ്രതിനിധിയായി മോൺസിഞ്ഞോർ ഡോ. ജോൺസൺ കൈമലയിൽ മൂന്നു തവണ ഇൻഡ്യയിൽ സന്ദർശനം നടത്തിയിട്ടുണ്ട്. മേജർ ആർച്ചുബിഷപ് - കാതോലിക്കോസ് ആയി അഭിവന്ദ്യ സിറിൽ ബസേലിയോസ് തിരുമേനി ഉയർത്തപ്പെട്ടപ്പോഴും അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടെ സ്ഥാനാരോഹണ വേളയിലും വിശുദ്ധ അൽഫോൻസാമ്മയുടെ വിശുദ്ധ പദവി പ്രഖ്യാപനത്തിന്റെ ഭാഗമായും റോമിന്റെ ഔദ്യോഗിക പ്രതിനിധിയായി അദ്ദേഹം നിയോഗിക്കപ്പെട്ടിട്ടുണ്ട്.

വത്തിക്കാൻ ഓഫീസിൽ ശുശ്രൂഷ നിർവഹിക്കാൻ മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ നിന്ന് തെരഞ്ഞെടുക്കപ്പെട്ട ആദ്യ വൈദികൻ അദ്ദേഹമാണ്. പൗരസ്ത്യ തിരുസംഘത്തിൽ നിയമിക്കപ്പെടുന്ന ആദ്യ ഇന്ത്യൻ പുരോഹിതനും അദ്ദേഹമാണ്.

പ്രൊഫൈലിൽ അക്കമിട്ട് എഴുതാൻ നേട്ടങ്ങളും പദവികളും സ്ഥാനമാനങ്ങളുമൊക്കെ അദ്ദേഹത്തിനു ധാരാളമുണ്ട്. പക്ഷെ ദൈവം അദ്ദേഹത്തിനു നൽകാൻ തീരുമാനിച്ചിരുന്ന സമ്മാനങ്ങളോടു തുലനം ചെയ്യുമ്പോൾ അവയൊക്കെ നിസ്സാരമായിരുന്നു. ദൈവം അദ്ദേഹത്തെ വിളിച്ചത് തന്റെ സഹനദാസനാക്കാൻ വേണ്ടിയായിരുന്നു.

2009 ൽ റോമിൽ ജോലി ചെയ്യുന്ന കാലത്ത് ഭക്ഷണത്തിലൂടെ ഉള്ളിൽ ചെല്ലാനിടയായ എന്തോ വിഷപദാർത്ഥമാണ് അദ്ദേഹത്തിന്റെ ആരോഗ്യത്തെ തകിടം മറിച്ചത്. ചെറിയൊരു വയറു വേദനയിലായിരുന്നു തുടക്കം. പരിശോധനകൾക്കു ശേഷം അണുബാധയെന്നോർത്ത് മരുന്നുകൾ കഴിക്കാൻ തുടങ്ങി. പക്ഷെ വേദനയ്ക്ക് ശമനമുണ്ടായില്ല.

പിന്നീട് ആ വേദന കാലുകളിലേക്കു പടർന്നു. നിൽക്കാനും നടക്കാനുമൊക്കെ പ്രയാസമായിത്തുടങ്ങി. മാർപ്പാപ്പ തന്നെ ചികിത്സ തേടുന്ന റോമിലെ ഏറ്റവും മികച്ച ഹോസ്പിറ്റലുകളിലാണ് പരിശോധനകൾ നടത്തിയത്. പക്ഷെ രോഗകാരണമോ ഫലപ്രദമായ പ്രതിവിധിയോ കണ്ടെത്താനായില്ല. കൂട്ടുകാരുടെ സഹായത്തോടെ കുറെനാൾ ജോലി തുടർന്നെങ്കിലും അധികനാൾ അങ്ങനെ പിടിച്ചു നിൽക്കാൻ കഴിയുമായിരുന്നില്ല.

ഓടി നടന്നു കാര്യങ്ങൾ ചെയ്തു കൊണ്ടിരുന്ന ആ ചെറുപ്പക്കാരൻ ക്രമേണ തളർന്നവശനായി. ശരീരം മുഴുവൻ വേദനയും മരവിപ്പും വ്യാപിച്ചു. ചലനശേഷി ഗണ്യമായി കുറഞ്ഞു. തലച്ചോറിന്റെ നിർദ്ദേശങ്ങൾക്കനുസരിച്ച് ശരീരം പ്രതികരിക്കാത്ത അവസ്ഥ.

ചിന്താശേഷി മാത്രമുള്ള വെറുമൊരു മാംസപിണ്ഡമായി തന്റെ ശരീരം മാറുന്നത് ഒരു ഞെട്ടലോടെ അദ്ദേഹം തിരിച്ചറിഞ്ഞു. ഉൾക്കൊള്ളാൻ പ്രയാസമുള്ള ആ യാഥാർത്ഥ്യത്തിനു മുന്നിൽ വേദനയോടെ അദ്ദേഹം പകച്ചു നിന്നു. ഒരുതരത്തിലും മുന്നോട്ടു പോകാൻ കഴിയാതെ വന്നപ്പോൾ വിദഗ്ദ ചികിത്സകൾക്കായി അദ്ദേഹം 2014 ൽ നാട്ടിൽ മടങ്ങിയെത്തി.

വിമാനത്താവളത്തിൽ നിന്നു നേരേ പോയത് കൊച്ചി അമൃതാ മെഡിക്കൽ കോളേജിലേക്കാണ്. രണ്ടാഴ്ച നീണ്ട ആശുപത്രി വാസത്തിനൊടുവിൽ സ്റ്റീറോയ്ഡുകൾ

കൊണ്ട് താൽക്കാലികമായി പരുവപ്പെടുത്തിയെടുത്ത ഒരു ശരീരവുമായി വീട്ടിലേക്കു മടങ്ങി. ഇനിയും കാരണം കണ്ടുപിടിക്കാനാവാത്ത രോഗവും പേറി ഒരു പരീക്ഷണാർത്ഥം തിരികെ റോമിലേക്കു പറന്നു. ദുർബ്ബലമായ ശരീരവും ബലമുള്ള മനസ്സുമായി ജീവിതം ഇഴഞ്ഞു നീങ്ങി.

പക്ഷെ അധികകാലം അതു തുടരാനായില്ല. വീണ്ടും അവധി കിട്ടിയപ്പോൾ മടങ്ങി വന്നു. വെല്ലൂർ സെന്റ് ജോൺസ് മെഡിക്കൽ കോളേജിലാണ് ഇത്തവണ ചികിത്സ തേടിയത്. ഏഴെട്ടു മാസം വെല്ലൂരിലെ ചികിത്സ. ഒന്നൊഴിയാതെ ടെസ്റ്റുകൾ, ചർച്ചകൾ, വിശകലനങ്ങൾ. കാരണം കണ്ടുപിടിക്കാൻ കഴിയാത്ത രോഗത്തിന് സ്റ്റീറോയ്ഡുകളും ഫിസിയോ തെറാപ്പിയുമല്ലാതെ മറ്റൊന്നും അവർക്കും നിർദ്ദേശിക്കാൻ ഉണ്ടായിരുന്നില്ല. വീണ്ടും നിരാശയോടെ വീട്ടിലേക്ക്.

ഇതിനിടയിൽ ഒരിക്കൽ രോഗം വല്ലാതെ വഷളായി. തളർന്നവശനായ അദ്ദേഹത്തെ തിരുവനന്തപുരം പി. ആർ. എസ്. ആശുപത്രിയിൽ പ്രവേശിപ്പിച്ചു. ശരീരത്തിന്റെ സ്പന്ദനം പോലും നിലച്ച് മരണത്തെ മുഖാമുഖം കാണുന്ന ഒരവസ്ഥ! ബന്ധുക്കളെയൊക്കെ വിവരമറിയിക്കാൻ ഡോക്ടർമാർ നിർദ്ദേശിച്ചു. എല്ലായിടത്തേക്കും സന്ദേശങ്ങൾ പാഞ്ഞു. അഭിവന്ദ്യ തിരുമേനിമാരുൾപ്പടെ പ്രിയപ്പെട്ടവരൊക്കെ ഓടിയെത്തി. പ്രാർത്ഥനയും നിലവിളിയുമായി മണിക്കൂറുകൾ എല്ലാവരും ഒപ്പം നിന്നു.

മനുഷ്യന്റെ അറിവും സമ്പത്തും പ്രയത്നവുമൊക്കെ വൃഥാവിലായെന്നു തോന്നി യെങ്കിലും ദൈവം കൈവിട്ടില്ല. മരണത്തിനും ജീവനുമിടയിലുള്ള നൂൽപ്പാലത്തിലൂടെ പതിയെപ്പതിയെ അദ്ദേഹം ജീവിതത്തിലേക്കു തിരിച്ചു വന്നു. അനേകം പേരുടെ പ്രാർത്ഥനയുടെ ബലം ഒന്നു കൊണ്ടു മാത്രമാണ് അന്നു രക്ഷപ്പെട്ടത്. ജീവിതത്തിലെ ചില കറുത്ത യാഥാർത്ഥ്യങ്ങൾക്കു മുന്നിൽ മനുഷ്യൻ എത്ര നിസ്സഹായനാണ്!

പിന്നീടാണ് ബാഗ്ലൂർ നിംഹാൻസ് ഹോസ്പിറ്റലിൽ സഹായം തേടുന്നത്. അതുവരെ നടത്തിക്കൊണ്ടിരുന്ന ചികിത്സാ രീതികളിൽ നിന്നു വ്യത്യസ്തമായ ഒരു രീതിയാണ് അവർ അവലംബിച്ചത്. അതിൽ ആശാവഹമായ ചെറിയ ചില മാറ്റങ്ങൾ കണ്ടെങ്കിലും ശരീരത്തിന്റെ ചലനശേഷിയിൽ കാര്യമായ പുരോഗതി കാണപ്പെട്ടില്ല. കഴിക്കുന്ന മരുന്നുകളിൽ ചിലതൊക്കെ ശരീരത്തിന്റെ രോഗപ്രതിരോധ ശേഷിയെത്തന്നെ പ്രതികൂലമായി ബാധിക്കുന്ന വയായിരുന്നു. അതിനാൽ മറ്റു രോഗങ്ങൾ പിടിപെടാനുള്ള സാധ്യതയും വളരെക്കൂടുതലായി.

ബാംഗ്ലൂരിലേക്കുള്ള നിരന്തര യാത്രകൾ പ്രയാസമായതിനാൽ നിംഹാൻസിലെ തന്നെ ഡോക്ടേഴ്സിന്റെ നിർദ്ദേശാനുസരണം തിരുവനന്തപുരത്തെ കിംസ് ആശുപത്രിയിലേക്ക് അദ്ദേഹത്തിന്റെ ചികിത്സകൾ പുനക്രമീകരിച്ചു. ഏറെ നാളുകളായി പ്രതീക്ഷ കൈവിടാതെ അതങ്ങനെ തുടരുന്നു.

അദ്ദേഹത്തിനു നേരിടേണ്ടി വന്ന സഹനങ്ങൾക്ക് പല തലങ്ങളുണ്ട്. അദ്ദേഹം ആരോഗ്യത്തോടെയിരുന്ന അവസ്ഥയും എത്തിച്ചേർന്ന രോഗാവസ്ഥയും തമ്മിലുള്ള ഭീമമായ അന്തരത്തെ അതിജീവിക്കുക എന്നത് ശ്രമകരമായ ഒരു ദൗത്യമായിരുന്നു. പുതിയ സാഹചര്യത്തോട് എങ്ങനെയാണ് പൊരുത്തപ്പെടുക?

ഒരുപാട് ആളുകളുമായി അടുത്തിടപഴകിക്കൊണ്ടിരുന്ന അവസ്ഥയിൽ നിന്ന് ഒരു മുറിയിലെ ഏകാന്തതയിലേക്ക് ഒറ്റപ്പെട്ടു പോയി എന്ന യാഥാർത്ഥ്യം അദ്ദേഹത്തിനു സഹിക്കാൻ കഴിയുന്നതായിരുന്നില്ല.

എല്ലായിടത്തും ഓടിനടന്നു കാര്യങ്ങൾ ചെയ്തിരുന്ന ഒരാൾ അനങ്ങാൻ പോലും കഴിയാതെ ഒരിടത്ത് വീണുപോയി എന്നത് മറികടക്കാൻ പ്രയാസമുള്ള ഒരു മാനസിക പ്രതിസന്ധിയായിരുന്നു. പക്ഷെ ദൈവം അദ്ദേഹത്തിന്റെ കാഴ്ചപ്പാടുകളെ ഉടച്ചുവാർത്തു.

'ദൈവം തന്ന ഈ സഹനം ദൈവത്തിന്റെ ഒരു കരുതലായിത്തന്നെയാണ് ഞാൻ സ്വീകരിക്കുന്നത്. കാരണം ഭാരത സഭയിൽ നിന്നും മലങ്കര സുറിയാനി കത്തോലിക്കാ സഭയിൽ നിന്നുമൊക്കെ ആദ്യമായി പൗരസ്ത്യ തിരുസംഘത്തിലേക്കും വത്തിക്കാൻ കൂരിയായിലേക്കും തെരഞ്ഞെടുക്കപ്പെടുക എന്നത് ഒരു പുരോഹിതനെ സംബന്ധിച്ച് വളരെ പ്രത്യേകതകളുള്ള, പ്രധാനപ്പെട്ട ഒരു ശുശ്രൂഷയാണ്. എന്നാൽ അതിനേക്കാൾ പ്രധാനപ്പെട്ട ഒരു ശുശ്രൂഷ ദൈവം തന്നത് എന്റെ സഹന ശുശ്രൂഷയാണ്. സത്യത്തിൽ ഇതൊരു സ്ഥാനഭ്രംശമല്ല, മറിച്ച് സ്ഥാനക്കയറ്റമാണ്. കർത്താവിന്റെ മഹത്വത്തിൽ മാത്രമല്ല സഹനത്തിലും പങ്കു ചേരുന്നതാണ് യഥാർത്ഥ പൗരോഹിത്യ ശുശ്രൂഷ!'

ഈ കാലയളവിൽ ചില ചോദ്യങ്ങൾ അദ്ദേഹത്തെ ഉത്കണ്ഠാകുലനാക്കി: എന്തുകൊണ്ടാണ് ഇങ്ങനെയൊരു സഹനം ദൈവം തനിക്കു തന്നത്? നിരന്തരമായ ഒരാത്മീയ സാധനയിലൂടെ കാരണമറിയാത്ത സഹനത്തിന്റെ പിന്നിലെ ദൈവിക പദ്ധതി അദ്ദേഹം കണ്ടെത്തി. അദ്ദേഹത്തിന്റെ തന്നെ വാക്കുകളിൽ ആ ഉത്തരമിങ്ങനെയാണ്:

'താലന്തുകളുടെ ഉപമയിൽ യജമാനൻ തന്റെ ഭൃത്യന്മാർക്ക് അവരുടെ കഴിവനുസരിച്ച് താലന്തുകൾ നൽകിയതുപോലെ എന്റെ കഴിവിനൊത്ത് ദൈവം നൽകിയ ഒരു താലന്താണ് സഹനം! നമ്മുടെ എല്ലാ ശുശ്രൂഷാ മേഖലകളും ദൈവം നമുക്കു നൽകുന്ന താലന്തുകളാണ്. അതിന്റെ അടിസ്ഥാനം ദൈവം നമ്മെ നല്ലതുപോലെ അറിയുന്നു എന്നതാണ്. എന്റെ കഴിവുകളും കുറവുകളും നന്മകളും പോരായ്മകളും എന്നേക്കാൾ നന്നായി അറിയാവുന്ന ഒരാളാണ് എന്റെ ദൈവം. ഈ സഹനത്തെ കൃപയാക്കി മാറ്റാൻ എനിക്കു കഴിയുമെന്ന് തമ്പുരാന് ഉറപ്പുള്ളതു കൊണ്ടാണ് ഈ സഹനം അവിടുന്ന് എനിക്കു തന്നത്.'

സഭാത്മകമായി ഒരു വൈദികന് എത്തിച്ചേരാൻ കഴിയുന്ന നിരവധി നാഴികക്കല്ലുകൾ ജീവിതത്തിൽ പിന്നിട്ടിട്ടും ശാരീരികമായി ബലഹീനനായിപ്പോയ ഒരാളാണ് താൻ. ഈ അവസ്ഥയിൽ തന്റെ പൗരോഹിത്യത്തിന് എന്തു പ്രസക്തിയാണുള്ളത്? പ്രസക്തമായ എന്തു ശുശ്രൂഷയാണ് തനിക്കിനി സഭയിൽ നിർവഹിക്കാനുള്ളത്? ചോദ്യങ്ങൾ മാത്രമല്ല, ഉത്തരങ്ങളും അദ്ദേഹം തന്നെ കണ്ടെത്തി:

'പൗരോഹിത്യ ശുശ്രൂഷയ്ക്ക് വ്യത്യസ്തമായ തലങ്ങളുണ്ട്. യജമാനൻ വ്യത്യസ്തമായ എണ്ണത്തിൽ താലന്തുകൾ നൽകിയ പോലെ ഓരോ പുരോഹിതനും സഭയിൽ നിറവേറ്റാൻ വ്യത്യസ്തമായ ശുശ്രൂഷാ മേഖലകളുണ്ട്. ഈ സഹനത്തിലൂടെ എനിക്കു മാത്രം നിറവേറ്റാൻ കഴിയുന്ന ചില ശുശ്രൂഷകളുണ്ട്. അതിനു വേണ്ടിയുള്ള ദൈവത്തിന്റെ വിളിയാണ് എന്റെ സഹനം. ഈ സഹനത്തെ ക്രിയാത്മകമായി കണ്ടുകൊണ്ട് പല തരത്തിൽ ഞെരുക്കങ്ങളിലായിരിക്കുന്നവർക്ക് പ്രത്യാശയുടെ ഒരു മാതൃക നൽകുക എന്നത് എന്റെ കടമയാണ്. എനിക്കിപ്പോൾ ഒരുപാടു സമയം പ്രാർത്ഥിക്കാനുണ്ട്. എന്റെ സഹനങ്ങൾ സമർപ്പിച്ച് സഭയ്ക്കും സമൂഹത്തിനും വേണ്ടി പ്രാർത്ഥിക്കാൻ എനിക്കു കഴിയണം. അതാണ് ഈ ബലഹീനന്റെ പ്രസക്തി.'

തന്റെ ആത്മീയ പിതാവായിരുന്ന ഡേവിഡ് ഇല്ലിരിക്കലച്ചന്റെ ജീവിതം നൽകിയ കരുത്തിനെക്കുറിച്ച് ജോൺസണച്ചൻ പറയാറുണ്ട്:

'സഹനത്തെ കൃപയാക്കി പരിവർത്തനപ്പെടുത്താൻ എനിക്ക് ശക്തമായ ഒരു മാതൃകയുണ്ടായിരുന്നു. അത് എന്റെ മാതുലനായ ബഹുമാനപ്പെട്ട ഡേവിഡ് ഇല്ലിരി ക്കലച്ചനാണ്. എന്റെ ദൈവവിളിക്കു പോലും പ്രചോദനമായിരുന്നത് അദ്ദേഹമാണ്. രാവും പകലും സുവിശേഷത്തിന്റെ അഗ്നിയാൽ ജ്വലിച്ച താപസനായ ഒരു മിഷനറി യായിരുന്നു അദ്ദേഹം.

എൺപതുകളിൽ ഞാൻ സെമിനാരിയിൽ ഫിലോസഫി പഠിക്കുന്ന കാലത്താണ് അദ്ദേഹം രോഗബാധിതനാവുന്നത്. കുടൽ സംബന്ധമായ രോഗത്താൽ കഠിന വേദനയിൽ അദ്ദേഹം തിരുവനന്തപുരം മെഡിക്കൽ കോളേജിൽ പ്രവേശിപ്പിക്കപ്പെട്ടു. നാലുമാസത്തെ കഠിനമായ സഹനത്തിനൊടുവിൽ അദ്ദേഹം അന്ത്യവിശ്രമത്തിനായി വിളിക്കപ്പെട്ടു.'

അദ്ദേഹം ആശുപത്രിയിൽ കഴിഞ്ഞ ആ നാലുമാസം എനിക്ക് വലിയൊരു പരിശീലന കാലഘട്ടമായിരുന്നു. ഇന്നത്തെ സഹനത്തെ നേരിടാൻ ദൈവം മുൻകൂട്ടി എനിക്കു തന്ന വലിയൊരു പരിശീലനമായിരുന്നു അത്. അതികഠിനമായ വേദനയിലും പുഞ്ചിരിയോടെ, പരാതികളില്ലാതെ അതിനെ നേരിടുന്ന ഡേവിഡച്ചൻ എനിക്കു വലിയ ഒരദ്ഭുതമായിരുന്നു! ഡോക്ടർമാർ പോലും അച്ചന്റെ സഹനശേഷിയിൽ ആശ്ചര്യപ്പെട്ടിട്ടുണ്ട്.

ദിവസങ്ങൾ കഴിയുന്തോറും അദ്ദേഹത്തിന്റെ രോഗം വഷളായി. വേദനകൾ പെരുകി. സംസാരശേഷി കുറഞ്ഞു വന്നു. എങ്കിലും ഒരു സുകൃതജപം പോലെ അച്ചൻ ചൊല്ലിക്കൊണ്ടിരുന്ന ഒരു വചനമുണ്ട്,

'ദൈവത്തിന് ദൈവത്തിന്റേതായ ഒരു പദ്ധതിയുണ്ട്.' മരണം വരെയും അദ്ദേഹത്തിന്റെ അടുക്കൽ നിന്ന് ഞാനതു കേട്ടു. അതൊരു വലിയ വിശ്വാസ പ്രഖ്യാപനമായിരുന്നു. എന്നെ ആഴത്തിൽ സ്വാധീനിച്ച ഒരു വിശ്വാസ തീക്ഷ്ണതയായിരുന്നു അത്. പിന്നീട് എന്റെ ജീവിതത്തിൽ പ്രതിസന്ധികൾ വരുന്ന സമയങ്ങളിലൊക്കെ ഞാൻ ഓർമ്മിച്ചിരുന്നത് അച്ചന്റെ ആ വചനമായിരുന്നു. മുന്നോട്ടു പോകാനുള്ള വലിയ ഉത്തേജനമായി ഡേവിഡ് ഇല്ലിരിക്കലച്ചന്റെ ജീവിതം എന്റെ കൺമുന്നിലുണ്ട്; അന്നും ഇന്നും!'

ഇന്നത്തെ സഹനത്തിനു വേണ്ടി വിവിധ വ്യക്തികളിലൂടെ, സാഹചര്യങ്ങളിലൂടെ ദൈവം ജോൺസണച്ചനെ മുൻകൂട്ടി ഒരുക്കി എന്നുവേണം കരുതാൻ!

ഈ സഹനത്തെ ജോൺസണച്ചൻ വിളിക്കുന്നത്, 'അനുഗ്രഹിക്കപ്പെട്ട സഹനമേ', എന്നാണ്. കാരണം ഈ സഹനമാണ് ദൈവത്തെ കൂടുതലറിയാനും അനുഭവിക്കാനും അദ്ദേഹത്തെ സഹായിച്ചത്.

തന്റെ ശരീരത്തിന്റെ ബലം കുറെയൊക്കെ നഷ്ടമായെങ്കിലും ദൈവം തന്നിൽ നിന്ന് മനസ്സിന്റെ ധൈര്യവും ആത്മാവിന്റെ ശക്തിയും തിരിച്ചെടുത്തില്ല എന്ന് അദ്ദേഹം ഓർമ്മിക്കുന്നു. ആരോഗ്യത്തോടെ ഓടി നടന്ന അവസ്ഥയും പെട്ടന്ന് വീണു പോയ അവസ്ഥയും തമ്മിലുള്ള ഭീമമായ അന്തരത്തെ ഉൾക്കൊള്ളാനും മറ്റുള്ളവരെ അഭിമുഖീകരിക്കുമ്പോഴുള്ള അപകർഷതാ ബോധത്തെയും കടുത്ത നിരാശയേയുമൊക്കെ അതിജീവിക്കാൻ ദൈവം അദ്ദേഹത്തിനു കരുത്തു നൽകി. ആ കരുത്ത് അദ്ദേഹമാർജ്ജിച്ചത് ഒരാത്മീയ സാധനയിലൂടെയാണ്. ക്രൂശിതനായ ക്രിസ്തുവിന്റെ സഹനങ്ങളോടു താദാത്മ്യപ്പെട്ട് അദ്ദേഹം അതിനെ അതിജീവിച്ചു.

കൂടുതൽ ബലഹീനനാവും തോറും അദ്ദേഹം കൂടുതൽ ദൈവത്തോടടുത്തു. വിശുദ്ധ കുർബാനയർപ്പണവും ജീവിതവും തമ്മിലുള്ള അന്തരമില്ലാതായി. ജീവിതം തന്നെ ബലി യർപ്പണമായി. കൂടുതൽ സമയം പ്രാർത്ഥനയിലും ധ്യാനത്തിലും വചന വായനയിലുമൊക്കെ മുഴുകി.

തന്റെ ബലഹീനത ദൈവത്തിന്റെ ശക്തി തന്നിൽ പ്രകടമാവാനുള്ള അവസരമായി അദ്ദേഹം തിരിച്ചറിഞ്ഞു. അദ്ദേഹത്തിന്റെ വാക്കുകളിലൂടെ അനേകം മനുഷ്യരിലേക്കു ദൈവകൃപ ഒഴുകാൻ തുടങ്ങി. ഒരുപാടു മനുഷ്യർ പ്രാർത്ഥനയും ഉപദേശങ്ങളും തേടി അദ്ദേഹത്തെ സമീപിക്കാൻ തുടങ്ങി.

തന്റെ പ്രാർത്ഥന ദൈവം കേൾക്കുമെന്നതിന് വ്യക്തമായ തെളിവുകൾ അദ്ദേഹത്തിനുണ്ട്. രോഗം അദ്ദേഹത്തെ കീഴടക്കിക്കൊണ്ടിരുന്ന കാലത്ത് അദ്ദേഹത്തിന്റെ ശരീരാവയവങ്ങൾ ഓരോരോന്നോരോന്നായാണ് ബലഹീനമായിക്കൊണ്ടിരുന്നത്. ഓരോ അംഗങ്ങളും ബലഹീനമാവുമ്പോഴും അദ്ദേഹത്തിന് ദൈവത്തോടു ഒരു പ്രാർത്ഥനയേ ഉണ്ടായിരുന്നുള്ളൂ, തന്റെ വലതു കൈ മാത്രം തളർന്നു പോകാതെ ബാക്കി വയ്ക്കണേ എന്ന്. ഈ ഭൂമിയിൽ തന്റെ ജീവൻ നിലനിൽക്കുന്നതു വരെയും വിശുദ്ധ കുർബാനയർപ്പിക്കാനും ജനത്തെ ആശീർവദിക്കാനും തനിക്കാ വലതു കൈ വേണം.

ആ പ്രാർത്ഥന ദൈവം കേട്ടു. ശരീരത്തിന്റെ തൊണ്ണൂറു ശതമാനം ചലനശേഷിയും നഷ്ടപ്പെട്ടെങ്കിലും ബലിയർപ്പിക്കാൻ അദ്ദേഹത്തിന്റെ വലതു കൈ ദൈവം ബാക്കി വച്ചു. തന്റെ പ്രാർത്ഥന കേട്ട് ദൈവം ഇടപെട്ട വലിയൊരദ്ഭുതമായാണ് അദ്ദേഹം അതിനെ കാണുന്നത്.

അനുഗ്രഹിക്കാനും ആശീർവദിക്കാനുമായി ദൈവം ബാക്കി വച്ച ആ വലതു കൈ ഇനിമേൽ മനുഷ്യന്റേതല്ല, ദൈവത്തിന്റെ കൈയ്യാണ്!

ഒരിക്കൽ മാത്യു നായ്ക്കംപറമ്പിലച്ചൻ അദ്ദേഹത്തിന്റെ തലയിൽ കൈവച്ച് ഏറെ നേരം പ്രാർത്ഥിച്ചിട്ടു പറഞ്ഞു:

'അച്ചന്റെ ശരീരം മാത്രമേ ബലഹീനമായിട്ടുള്ളൂ, ആത്മാവിൽ വലിയൊരാനന്ദം ഞാൻ തിരിച്ചറിയുന്നു. അതു പരിശുദ്ധാത്മാവാണ്. അതിൽ സന്തോഷിക്കുക!'

ഒരു ദൈവിക വെളിപാടെന്ന പോലെ അച്ചൻ പറഞ്ഞ ആ വാക്കുകൾ ജോൺസണച്ചനെ ആന്തരികമായി ഏറെ ശക്തിപ്പെടുത്തി.

രോഗത്തോടും മരണത്തോടും മല്ലടിച്ച് എത്രയെത്ര വർഷങ്ങളാണ് കടന്നുപോയത്! പൗരോഹിത്യത്തിന്റെ ഏറ്റവും ഫലദായകമായ ഒരു കാലയളവിലാണ് അദ്ദേഹം വീണുപോയത്. നാട്ടിലും വിദേശത്തുമായി നിരവധി ആശുപത്രികൾ. വ്യത്യസ്തമായ ചികിത്സാരീതികൾ. പലവിധ പരീക്ഷണ നിരീക്ഷണങ്ങൾക്കു വിട്ടുകൊടുത്ത് അവശമായ ശരീരം! മരുന്നുകളാൽത്തന്നെ ദുർബലമാക്കപ്പെട്ട ആരോഗ്യം! മാനുഷിക രീതിയിൽ ഒരു പുരുഷായുസ്സിന്റെ നല്ല കാലങ്ങളൊക്കെ നഷ്ടമായതു പോലെ.

എങ്കിലും സർവശക്തന്റെ പദ്ധതികളെ അളക്കാൻ നമ്മളാരാണ്! പൗരോഹിത്യത്തിൽ തന്റെ സഹനദാസനായി ഈ ഭൂമിയിൽ കാൽ നൂറ്റാണ്ടു പൂർത്തിയാക്കാൻ ദൈവം അദ്ദേഹത്തെ അനുഗ്രഹിച്ചു. അതിനു ദൈവത്തോടു നന്ദിയർപ്പിക്കാനാണ് ദൈവാലയത്തിൽ 2019 ജനുവരി 26 ന് എല്ലാവരും ഒരുമിച്ചു കൂടിയത്.

അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവായുടേയും മറ്റനേകം മെത്രാപ്പോലീത്താമാരുടേയും ദൈവാലയത്തിൽ തിങ്ങിനിറഞ്ഞ ജനസമൂഹത്തിന്റെയും സാന്നിദ്ധ്യത്തിൽ സമാപനാശീർവാദം നൽകി മോൺ. ജോൺസൺ കൈമലയിൽ തന്റെ ബലിയർപ്പണം പൂർത്തിയാക്കി. തന്റെ ഇരിപ്പിടത്തിൽ ഇരുന്നു കൊണ്ടാണ് വിശുദ്ധ കുർബാന മുഴുവൻ അദ്ദേഹം അർപ്പിച്ചത്. പിന്നീടു നടന്ന സമ്മേളനത്തിൽ ആശംസകളുടെ പ്രവാഹമായിരുന്നു; ഹൃദയം തൊട്ട ആശംസകൾ! അത്രമേൽ അദ്ദേഹം മനുഷ്യർക്കും ദൈവത്തിനും പ്രിയപ്പെട്ടവനായിരുന്നു എന്നു വേണം കരുതാൻ!

ആശംസാ സമ്മേളനത്തിനൊടുവിൽ മറുപടി പറയാൻ അദ്ദേഹം മൈക്രോഫോൺ കയ്യിലെടുത്തു. തടിച്ചുകൂടിയ ആളുകൾ മുഴുവൻ അദ്ദേഹത്തിന്റെ വാക്കുകൾക്കു കാതോർത്തു. എന്തായിരിക്കും അദ്ദേഹം പറയുക! ആകാശഗോപുരത്തിൽ നിന്ന് അതൃഗാധങ്ങളിലേക്കു വീണു പോയ താരകത്തിന്റെ ഉള്ളിലെ വെളിച്ചം തേടി പ്രതീക്ഷയോടെ അവർ മനസ്സും മിഴികളും തുറന്നു വച്ചു.

പക്ഷെ അവരുടെ പ്രിയപ്പെട്ട ജോൺസണച്ചൻ സംസാരിച്ചു തുടങ്ങിയപ്പോൾ എല്ലാവരും അദ്ഭുതപ്പെട്ടു. സഹനങ്ങളിൽ തളർന്നു പോയ ഒരുവന്റെ വിലാപമായിരുന്നില്ല അത്. ആത്മാവിൽ ദൈവം കുടിയിരിക്കുന്നവന്റെ ഒരു കരുത്തുറ്റ സാക്ഷ്യമാണ് ആ വാക്കുകളിലൂടെ പ്രകടമായത്.

പരിശുദ്ധാത്മാവിനാൽ അഭിഷിക്തനായ പത്രോസിനെപ്പോലെ, ക്രിസ്തുവിനെ പ്രതിയുള്ള തീക്ഷ്ണതയാൽ ജ്വലിച്ച പൗലോസിനെപ്പോലെ അദ്ദേഹം സംസാരിച്ചു കൊണ്ടിരുന്നു. ജനം മുഴുവൻ നിറകണ്ണുകളോടെ അതു കേട്ടിരുന്നു:

'നല്ല ഇടയനാവുക എന്നതിനൊപ്പം തന്നെ നല്ല കുഞ്ഞാടാവേണ്ട ജീവിതം കൂടിയാണ് പൗരോഹിത്യം. ക്രിസ്തുവിനെപ്പോലെ ലോകത്തിന്റെ പാപം നീക്കുന്ന മുറിവേറ്റ കുഞ്ഞാട്! വെളിപാടു പുസ്തകത്തിൽ യോഹന്നാൻ കണ്ടുമുട്ടുന്ന, പീഠത്തിൻമേൽ ഉപവിഷ്ടനായ ആ മുറിവേറ്റ കുഞ്ഞാട്.

ഞാനെന്റെ പൗരോഹിത്യത്തിലൂടെ ആ കുഞ്ഞാടിനെ പ്രതിനിധാനം ചെയ്യുന്നെങ്കിൽ ഞാൻ പറയും എന്റെ സഹനം ദൈവം എനിക്കു നൽകിയ വലിയ ദാനമാണ്.'

'എന്റെ സഹനം ദൈവം എനിക്കു നൽകിയ വലിയ ദാനമാണ്.' ആ വാക്കുകൾ വീണ്ടും വീണ്ടും ആ അന്തരീക്ഷത്തിൽ പ്രതിധ്വനിക്കുന്ന പോലെ തോന്നി. അതിന്റെ ആത്മാർത്ഥതയും ആഴവും ആരുടേയും ഹൃദയത്തെ തൊടുന്നതായിരുന്നു. ഉയരുന്ന ഹർഷാരവങ്ങൾക്കിടയിലൂടെ അദ്ദേഹം തുടർന്നു:

'സൗഖ്യങ്ങളും നേട്ടങ്ങളും അനുഗ്രഹങ്ങളും മാത്രമല്ല ദൈവത്തിന്റെ ദാനം. സഹനവും ദൈവത്തിന്റെ ദാനമാണ്, ദൈവത്തിന്റെ ഇടപെടലാണ്, അവിടുത്തെ സ്പർശമാണ്. സഹനത്തെ പ്രാർത്ഥനയാക്കി ദൈവത്തിനു സമർപ്പിച്ച് അതിലൂടെ അനേകം അനുഗ്രഹങ്ങൾ മറ്റുള്ളവർക്കു പകർന്നു കൊടുക്കാൻ നാം പഠിക്കണം. അത്തരത്തിലൊരു ശ്രമമാണ് ഞാൻ ഈ കാലയളവിൽ നടത്തിക്കൊണ്ടിരിക്കുന്നത്.'

എല്ലാം നഷ്ടപ്പെട്ട ഒരാൾ പറയുന്നു, അയാൾക്കൊന്നും നഷ്ടപ്പെട്ടിട്ടില്ല എന്ന്. കരുത്തു മുഴുവൻ ചോർന്നു പോയ ഒരാൾ പറയുന്നു, അയാൾ കരുത്തനാണ് എന്ന്. കഠിന വേദനയിൽ ഒരാൾ പറയുന്നു, അയാളുടെ ഉള്ളിൽ ആനന്ദമാണെന്ന്. അയാളുടെ നഷ്ടം നേട്ടമാണെന്നും സഹനം അനുഗ്രഹമാണെന്നും അതു ദൈവത്തിന്റെ സമ്മാനമാണെന്നും അയാൾ ഉച്ചത്തിൽ വിളിച്ചു പറയുന്നു.

അങ്ങനെയെങ്കിൽ എത്ര മധുരതരമാണ് ആ സഹനം! വേദനകളെ മധുരമാക്കാൻ ഒരാളെ സഹായിക്കുന്നത് ഉള്ളിലെ ക്രിസ്തുവാണ്! അതാണ് ക്രിസ്തുവിന്റെ അനന്യത.

ഒരുപക്ഷേ മനസ്സിലാക്കാൻ പ്രയാസമുള്ള ഈ സത്യം ലോകത്തോടു പ്രഘോഷിക്കുക എന്നതാവാം ഇനിയുള്ള നാളുകളിൽ അദ്ദേഹത്തിന്റെ പൗരോഹിത്യ ധർമ്മം. ജനം വിശ്വസിക്കേണ്ടതിന് ചങ്കിൽ കൈവച്ച് അതു പറയാൻ ശരീരത്തിൽ ഒരു മുള്ള് ദൈവം അദ്ദേഹത്തിനു നൽകി എന്നേയുള്ളൂ. തനിക്കു ജീവിതം ക്രിസ്തുവും മരണം നേട്ടവു മാണെന്നു പറഞ്ഞ പൗലോസ് അപ്പസ്തോലനെ അദ്ദേഹം നിരന്തരം ഓർമ്മിപ്പിക്കുന്നു.

2019 ജനുവരി 26 ന് അഞ്ചലിൽ നടന്ന അദ്ദേഹത്തിന്റെ പൗരോഹിത്യ രജത ജൂബിലി യാഘോഷ വേളയിൽ, മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ അധ്യക്ഷൻ അഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമീസ് കാതോലിക്കാ ബാവാ അദ്ദേഹത്തിന് 'കോർ എപ്പിസ്കോപ്പാ' പദവി നൽകി ആദരിച്ചു.

വേദനയെ അനുഗ്രഹമായി കരുതുന്ന മുറിവേറ്റ കുഞ്ഞാടിന്, സഹനത്തിന്റെ രാജകുമാരന് സഭ നൽകുന്ന ആദരവും അംഗീകാരവുമാണത്. തന്നിൽ നിക്ഷിപ്തമായ നിയോഗങ്ങൾ കൂടുതൽ തീക്ഷ്ണമായി നിർവഹിക്കാൻ സഭ നൽകുന്ന ആധികാരികതയാണത്.

ദൈവവിളിയുടെ സഹനത്തിന്റെ മുഖമാണ് ഈ വന്ദ്യ പുരോഹിതൻ!

# സധൈര്യം സന്യാസം, സവിനയം സാക്ഷ്യം




കേരളത്തിലെ സന്യാസിനീ സമൂഹത്തെ താഴ്ത്തിക്കെട്ടാൻ അരയും തലയും മുറുക്കി സമൂഹമാധ്യമങ്ങളിലും പൊതുവിടങ്ങളിലും ചില തൽപ്പരകക്ഷികൾ അഴിഞ്ഞാടിയ ഒരു കാലഘട്ടമുണ്ടായിരുന്നു നമ്മുടെ നാട്ടിൽ. വാദിച്ചു ജയിക്കുന്നതിനേക്കാൾ സ്നേഹിച്ചു തോൽപ്പിക്കുന്നതു ശീലമാക്കിയ നസ്രായന്റെ മണവാട്ടികൾ ആദ്യമൊന്നും അതു കാര്യമാക്കിയില്ല. എന്നാൽ മെല്ലെ മെല്ലെ അവർ പ്രതികരിക്കാൻ തുടങ്ങി. നന്മയോ തിരുത്തലോ അല്ല, ഉൻമൂലനമാണ് ശത്രുക്കളുടെ ഉദ്ദേശ്യമെന്നു മനസ്സിലാക്കിയപ്പോൾ അവർ ജാഗരൂഗരായി. സഭയ്ക്കും സന്യാസത്തിനും ക്രിസ്തീയ മൂല്യങ്ങൾക്കും അവർ നെഞ്ചുവിരിച്ചു കാവൽ നിന്നു. വിശ്വാസവും സത്യവും കൊണ്ട് അവർ അവർ അരമുറുക്കി. സന്യാസ വ്രതത്രയങ്ങളുടെ ശിരോവസ്ത്രമണിഞ്ഞു. ആട്ടിൻ തോലിട്ട ചെന്നായ്ക്കളുടെ മുഖംമൂടി വലിച്ചു കീറി.

ആ പോരാട്ടങ്ങളെ മുന്നിൽ നിന്നു നയിച്ച ഒരു സന്യാസിനിയുണ്ട്. ദൈവവിളിയുടെ ധീരതയാർന്ന മുഖം. സിസ്റ്റർ സോണിയ തെരേസ് ഡി. എസ്. ജെ! സമൂഹ മാധ്യമങ്ങളിൽ കണിശവും കൃത്യവുമായ മറുപടികൾകൊണ്ട് നമ്മെ വിസ്മയിപ്പിക്കുന്ന ഒരു ധീര സന്യാസിനി. 'വോയിസ് ഓഫ് നൺസ്' എന്ന കൂട്ടായ്മ രൂപീകരിച്ച് എല്ലാ തരത്തിലും സന്യാസിനികളുടെയും സഭയുടെയും സർവ്വോപരി ക്രിസ്തുവിന്റെയും ശബ്ദമാകാൻ ശ്രമിക്കുന്ന ഒരാൾ. അധിക്ഷേപങ്ങളേയും എതിർപ്പുകളേയും സഭാ വിരോധികളുടെ ആക്രമണങ്ങളേയും ചങ്കൂറ്റത്തോടെ നേരിടാനുള്ള ഈ കരുത്ത് എവിടെ നിന്നു കിട്ടി എന്ന ചോദ്യത്തിനുത്തരം സിസ്റ്റർ തന്നെ പറയുന്നു:

"ഒരുപാടു പ്രതിസന്ധികളെയും എതിർപ്പുകളെയും തരണം ചെയ്ത് സന്യാസത്തിലേയ്ക്ക് കാലെടുത്തുവച്ച എനിക്ക് ക്രൈസ്തവ സന്യാസത്തെ പിച്ചിച്ചീന്താൻ കഠിന പരിശ്രമം നടത്തുന്നവരുടെ മുമ്പിൽ മൗനമായി ഇരിക്കാൻ കഴിയില്ല.

'എന്തിനാ സഹോദരി, നീ ഇങ്ങനെ എഴുതിയെഴുതി മറ്റുള്ളവരുടെ തെറി മേടിക്കുന്നത്? ഇന്നത്തെ കാലത്ത് അല്പം കൂടി സൂക്ഷിക്കണം കേട്ടോ...' എന്നിങ്ങനെയുള്ള പലരുടേയും ഉപദേശങ്ങൾ കേട്ടപ്പോൾ എന്റെ ഉള്ളിൽ അവരോടെനിക്കു സഹതാപം തോന്നി. എന്റെ ദൈവവിളിയെക്കുറിച്ച് അവർക്ക് എന്തറിയാം!

എന്റെ മാതാപിതാക്കളോടും പ്രിയപ്പെട്ടവരോടും ഒരു യുദ്ധം തന്നെ നടത്തേണ്ടി വന്നു എനിക്ക് സന്യാസം സ്വീകരിക്കാൻ...! ദൈവത്തിന്റെ തിരുമുമ്പിൽ മാത്രം തലകുനിച്ചു കൊണ്ട് സ്വന്തം മനസാക്ഷിയ്ക്ക് മുമ്പിൽ തല ഉയർത്തിപ്പിടിക്കാനുള്ള കൃപ ലഭിച്ചിട്ടുള്ള ഞാൻ ഏത് കാര്യവും അന്ധമായി വിമർശിക്കുന്ന ഈ സമൂഹത്തിലെ ചിലരെ എന്തിന് ഭയപ്പെടണം?

സ്വപ്നങ്ങളുടെ തേരിലേറി നേട്ടങ്ങൾ കൊയ്യുവാൻ കഠിനപരിശ്രമം നടത്തിയ ഒരു കായിക താരമായിരുന്നു ഞാൻ.

പതിമൂന്നാം വയസ്സ് മുതൽ നാല് കിലോമീറ്റർ നടന്ന് രാവിലെയും വൈകിട്ടും രണ്ടു മണിക്കൂറോളം ഞാൻ കഠിന പരിശീലനം നടത്തിയിരുന്നു. ജില്ലാ തലത്തിലും സംസ്ഥാന തലത്തിലും ദേശീയ തലത്തിലും നേട്ടങ്ങൾ കൊയ്തപ്പോഴും ചങ്കോടു ചേർത്തു നിർത്തിയ ഒരു വ്യക്തി ഉണ്ടായിരുന്നു; അത് ദൈവപുത്രനായ ക്രിസ്തുവായിരുന്നു. ആ ക്രിസ്തുവിനെ മാറ്റിനിർത്തിയുള്ള യാതൊരു നേട്ടവും ഇന്നുവരെ എന്റെ ജീവിതത്തിൽ ഉണ്ടായിട്ടില്ല.

വിജയങ്ങളും പരാജയങ്ങളും, ദുഃഖങ്ങളും സന്തോഷങ്ങളും, സ്വപ്നങ്ങളും ഏറ്റവുമാദ്യം പങ്കുവെച്ചിരുന്നതും ആ ക്രിസ്തുവിനോട് തന്നെയായിരുന്നു. അതുകൊണ്ടായിരിക്കാം ലക്ഷ്യങ്ങൾ നേടിയെടുക്കാനുള്ള തത്രപ്പാടിനിടയിൽ ഒരു ദൈവീക സ്വപ്നം എന്റെ സ്വപ്നങ്ങളെ തകിടം മറിച്ചപ്പോൾ ലോകത്തിന്റെ നേട്ടങ്ങളെല്ലാം വെറും നശ്വരമാണെന്ന ബോധ്യം ഉള്ളിലുദിച്ചത്. ദൈവവചനവും വിശുദ്ധ കുർബാനയും അനുദിനവും ജീവിതത്തിന്റെ ഒഴിച്ചുകൂടാനാവാത്ത ഒന്നായി തീർന്നപ്പോൾ ക്രിസ്തുവിനോടുള്ള എന്റെ സ്നേഹത്തിന്റെ ആഴവും വർദ്ധിച്ചു. ആഗ്രഹിച്ചിരുന്നതെല്ലാം സ്വന്തമാക്കി കഴിഞ്ഞപ്പോൾ ഇനിയെന്ത് എന്ന ചോദ്യം ഉള്ളിൽ ഉദിച്ചു. ഉള്ളിന്റെയുള്ളിൽ എന്തോ ഒരു കുറവ്. ആ കുറവിനെ നികത്താൻ ക്രിസ്തുവിനു മാത്രമേ സാധിക്കൂ എന്ന തിരിച്ചറിവിൽ നിന്ന് എന്റെ ജീവിതത്തിന്റെ വഴിത്തിരിവ് ആരംഭിച്ചു.

കായിക മികവിന്റെ പേരിൽ വച്ച് നീട്ടിപ്പെട്ട ജോലികളും, ചെയ്തുകൊണ്ടിരുന്ന ജോലിയും ഉപേക്ഷിച്ച് മഠത്തിൽ ചേരണമെന്ന ആഗ്രഹം വീട്ടിൽ പറഞ്ഞപ്പോൾ ഏതാനും നിമിഷം എന്റെ പ്രിയപ്പെട്ടവർ നിശ്ചലരായി. 'മോനീ, വേഗം ഒരു ചെറുക്കനെ കണ്ടുപിടിച്ച് ഇവളെ നമുക്ക് കെട്ടിച്ചു വിടാം... ('മോനി' എന്നത് എന്റെ അമ്മയുടെ പേരാണ്) എന്ന ഗാംഭീര്യം നിറഞ്ഞ പപ്പയുടെ വാക്കുകൾ ഒരു നിമിഷം എന്നെ ഭയപ്പെടുത്തി. എങ്കിലും സർവ്വശക്തിയും സംഭരിച്ച് ആദ്യമായി പപ്പയോട് മറുത്ത് സംസാരിച്ചത് ഇങ്ങനെയായിരുന്നു:

'പ്രായപൂർത്തിയായ ഒരു പെൺകുട്ടിയാണ് ഞാൻ, എന്റെ ജീവിതാന്തസ്സ് തിരഞ്ഞെടുക്കേണ്ടത് ഞാനാണ്. എന്റെ സമ്മതമില്ലാതെ നിങ്ങൾ എന്നെ കെട്ടിച്ചുവിടാൻ പരിശ്രമിച്ചാൽ ഞാൻ പള്ളിയിൽ വെച്ച് അച്ചനോട് എനിക്ക് വിവാഹത്തിനു സമ്മതം അല്ല എന്ന് തുറന്നു പറയും.'

ഞാൻ പറഞ്ഞാൽ പറഞ്ഞതുപോലെ ചെയ്യുമെന്ന് ഉറപ്പുള്ളതിനാൽ എന്റെ കുടുംബം ഒരു മരണവീടിന് തുല്യമായി. അമ്മയുടെയും സഹോദരിമാരുടെയും കരച്ചിലുകൾ. പപ്പായുടെ കഠിനമായ മൗനം. സഹോദരന്മാരുടെ പിണക്കമൂറുന്ന മുഖങ്ങൾ. ബന്ധുക്കളുടെയും സുഹൃത്തുക്കളുടെയും ഫോൺകോളുകൾ. തമാശയായിട്ടാണോ കാര്യമായിട്ടാണോ എന്നറിയില്ല, ചിലർ പറയുന്നു 'കയ്യും കാലും വെട്ടി വീട്ടിൽ ഇടാൻ'. പക്ഷേ ഈ പ്രതിസന്ധികൾക്കൊന്നും എന്റെ ഉള്ളിലെ തീക്ഷ്ണതയെ കെടുത്തുവാൻ കഴിഞ്ഞില്ല.

അവസാനം പലരുടെയും ഉപദേശത്തിന്റെ ഫലമായി ഒരു വർഷത്തെ എക്സ്പീരിയൻസിനായി എന്റെ മാതാപിതാക്കളിൽ നിന്ന് എനിക്ക് അനുവാദം ലഭിച്ചു. പക്ഷേ വീണ്ടും പുതിയ പ്രതിസന്ധികളെ മറികടക്കേണ്ടിയിരുന്നു. നീ ഒരു സ്പോർട്സ്കാരി ആയതിനാൽ ഈ ജീവിതം നിനക്ക് പറ്റിയതല്ല എന്ന് പറഞ്ഞ് പിന്തിരിപ്പിക്കാൻ പരിശ്രമിച്ച വികാരിയച്ചനോടും ചങ്കൂറ്റത്തോടെ വാദിച്ചു. പുതിയ രൂപതയായതിനാൽ രൂപതയ്ക്ക് പുറത്തു പോകുവാൻ മെത്രാന്റെ അനുവാദം വേണമെന്ന് പറഞ്ഞപ്പോൾ അഭിവന്ദ്യ ആനിക്കുഴിക്കാട്ടിൽ പിതാവിനെ കണ്ടു സമ്മതം മേടിക്കേണ്ടിവന്നു.

മാതാപിതാക്കളെ വേദനിപ്പിച്ചുകൊണ്ട് സ്വന്തം ഇഷ്ടപ്രകാരം തിരഞ്ഞെടുത്ത ഒരു വഴിയായതിനാൽ അവരുടെ മുമ്പിൽ കൈകൾ നീട്ടാൻ എന്നിലെ അഹം അനുവദിച്ചില്ല. ഒരുദിവസം അനുജത്തിയെ കൂട്ടിക്കൊണ്ട് കട്ടപ്പനയിൽ ഉള്ള ഒരു സ്വർണക്കടയിൽ (കോട്ടയം കട) കയറി എന്റെ കഴുത്തിൽ കിടന്ന മൂന്ന് പവന്റെ സ്വർണ്ണമാല ഊരി വിറ്റിട്ട് മഠത്തിലേക്ക് കൊണ്ടുപോകുവാനുള്ള ലളിതമായ വസ്ത്രങ്ങളും പെട്ടിയും മറ്റ് സാധനങ്ങളും വാങ്ങി. ബാക്കിയുള്ള പണം അമ്മയുടെ കൈകളിൽ ഏല്പിച്ചിട്ട് പറഞ്ഞു, പിന്നീട് ആവശ്യം വരുമ്പോൾ തന്നാൽ മതി എന്ന്.

2004 ജൂലൈ 5 - ന് ഇരുപത്തിനാലാം വയസ്സിൽ എന്നെ കോൺവെന്റിൽ കൊണ്ട് ആക്കുമ്പോഴും എന്റെ പ്രിയപ്പെട്ടവർ കരുതിയിരുന്നത് ഞാൻ വേഗം മടങ്ങിവരും എന്നുതന്നെയാണ്. ഒരു വർഷവും രണ്ടുവർഷവും വേഗം കടന്നുപോയി. പക്ഷേ എന്റെ തീരുമാനത്തിന് മാറ്റമില്ലാതായപ്പോൾ പ്രിയപ്പെട്ടവരിൽ ചിലർ എന്നെ പിന്തിരിപ്പിക്കുവാൻ കഠിന പരിശ്രമം നടത്തി. അന്നുവരെ ദൈവവചനത്തിന് ജീവിതത്തിൽ അധികമൊന്നും പ്രാധാന്യം നൽകാതിരുന്ന എന്റെ പപ്പാ ബൈബിൾ ആദ്യം മുതൽ വായിക്കുവാൻ തുടങ്ങി. 'തലതിരിഞ്ഞു' പോയ മകളെ പിന്തിരിപ്പിച്ചു കൊണ്ടുവരുവാനുള്ള ചോദ്യങ്ങളും ഉത്തരങ്ങളും അന്വേഷിച്ചായിരുന്നു പപ്പായുടെ ബൈബിൾ വായന. ഓരോ പ്രാവശ്യവും അവധിക്ക് ഞാൻ വീട്ടിൽ വരുമ്പോൾ പലവിധ ചോദ്യങ്ങൾ ചോദിച്ച് എന്റെ പ്രിയപ്പെട്ടവർ എന്നെ നിരുത്സാഹപ്പെടുത്താൻ പരിശ്രമിച്ചുകൊണ്ടിരുന്നു.

16 വർഷങ്ങൾക്ക് ശേഷം ഇന്ന് എന്റെ പ്രിയപ്പെട്ടവർ 'സിസ്റ്റർ സോണിയ തെരേസ്' എന്ന യാഥാർത്ഥ്യത്തെ പതിയെ അംഗീകരിച്ചു തുടങ്ങി. എന്റെ വീട്ടുകാർക്ക് എന്നെ കെട്ടിച്ചു വിടാൻ കാശില്ലാഞ്ഞിട്ടോ, കല്ല്യാണ പ്രായം കഴിഞ്ഞിട്ടും ചെറുക്കനെ കിട്ടാഞ്ഞിട്ടോ, മറ്റാരെങ്കിലും നിർബന്ധിച്ചിട്ടോ, മോഹനവാഗ്ദാനങ്ങൾ നല്കി ആരെങ്കിലും വശീകരിച്ചിട്ടോ, അതുമല്ലെങ്കിൽ എന്തെങ്കിലും കുറവുകളോ പോരായ്മകളോ ഉണ്ടായിട്ടോ ഒന്നുമല്ല ഞാൻ മഠത്തിൽ പോയത്. മറിച്ച്, എന്റെ ജീവിത വഴിത്താരയിൽ വ്യക്തമായി അനുഭവിച്ചറിഞ്ഞ ക്രിസ്തുവിനെ ആണ് ഞാൻ അനുഗമിക്കുന്നത്.

ക്രിസ്തുവിനോടുള്ള സ്നേഹത്തിൽ നിന്ന് ആര് നിങ്ങളെ വേർപെടുത്തുമെന്ന് റോമാക്കാർക്കുള്ള ലേഖനത്തിൽ എഴുതിയിരിക്കുന്നു. ക്രിസ്തുവിന്റെ സ്നേഹം വ്യക്തമായി അനുഭവിച്ചറിഞ്ഞ ഒരു യഥാർത്ഥ സന്ന്യാസിനി ഈ സമൂഹത്തിൽ നിന്ന് ഉയരുന്ന നിന്ദനങ്ങളോ, അപവാദങ്ങളോ, ക്ലേശങ്ങളോ കണ്ട് ഭയപ്പെടില്ല. ക്രിസ്തുവിന്റെ സ്നേഹത്തിൽ നിന്ന് ഇവയൊന്നും അവളെ വേർപെടുത്തില്ല.

നെഗറ്റീവ് കമന്റുകളാകുന്ന കല്ലുകൾ കൊണ്ടും നിന്ദനങ്ങൾ കൊണ്ടും അപകീർത്തിപ്പെടുത്തുന്ന എഴുത്തുകൾകൊണ്ടും വ്യാജവാർത്തകൾകൊണ്ടും സന്യസ്തരെ അപമാനിക്കുന്ന ചില മനസാക്ഷി മരവിച്ചുപോയ വ്യക്തികളുടെ മാനസാന്തരത്തിനുവേണ്ടി നിശബ്ദമായി പ്രാർത്ഥിച്ചുകൊണ്ടും അവർക്ക് നന്മകൾ ആശംസിച്ചു കൊണ്ടും ഞാൻ തെരഞ്ഞെടുത്ത ജീവിതം ഞാൻ സന്തോഷത്തോടെ ജീവിക്കുന്നു. എന്നെ വിളിച്ചത് ക്രിസ്തുവാണ്!"

# കഥ കവിഞ്ഞ ജീവിതങ്ങൾ





ജീവിതത്തെ കീഴ്മേൽ മറിച്ച അതിശയകരമായ ദൈവവിളിയുടെ മറ്റൊരുദാഹരണമാണ് അനിൽ ജെസി. ആ കഥയിലേക്ക്:

ഒരു പത്തു വർഷം മുമ്പാണ്. അന്ന് മെർലിൻ, തിരുവനന്തപുരത്ത് കോട്ടൺഹിൽ സ്കൂളിൽ ഒൻപതാം ക്ലാസ് വിദ്യാർത്ഥിനിയാണ്.

പുതുച്ചിറയെന്ന കടലോര ഗ്രാമത്തിൽ ജനിച്ചു വളർന്ന, ചെറുപ്പം മുതൽത്തന്നെ കാറ്റിനോടും കടലിനോടും ചങ്ങാത്തം കൂടി നടന്ന സാധാരണക്കാരിയായ ഒരു കൊച്ചു പെൺകുട്ടി!

ഒരിക്കൽ സ്കൂളിൽ നടന്ന ഒരു കഥയെഴുത്തു മൽസരത്തിൽ ആദ്യമായി അവൾക്കൊരു സമ്മാനം കിട്ടി. അസാധാരണമായ ഒരു കഥയായിരുന്നു അത്.

മെർലിനെ ഞാൻ ഒരിക്കൽപ്പോലും നേരിട്ടു കാണുകയോ സംസാരിക്കുകയോ ചെയ്തിട്ടില്ല. അവളെഴുതിയ ആ കഥ ഇതുവരെയും വായിക്കാൻ കഴിഞ്ഞിട്ടുമില്ല. എങ്കിലും മെർലിന്റെ അപ്പന്റെ ഇടറിയ വാക്കുകളിലൂടെ പാതി മുറിഞ്ഞു വീണ ആ കഥ അവളുടെ അനുവാദമില്ലാതെ ഞാൻ ഒന്ന് ഓർമ്മിച്ചെടുക്കാൻ ശ്രമിക്കുകയാണ്:

'ഇറങ്ങിപ്പോടാ വീട്ടിൽ നിന്ന്...! ഇനി മേലാൽ ഈ വീടിന്റെ പടി ചവിട്ടിപ്പോകരുത്. പെറ്റ തള്ളയുടെ ചോര കണ്ടപ്പോ നിനക്കു സമാധാനമായില്ലേ...! എനിക്കിനി ഇങ്ങനൊരു മകനില്ല... കടക്കെടാ പുറത്ത്!' ക്രോധം കൊണ്ടു ജ്വലിച്ച മിഴികളോടെ അപ്പൻ അലറി.

കയ്യിലിരുന്ന വെട്ടുകത്തി വലിച്ചെറിഞ്ഞ് ഒന്നും മിണ്ടാതെ മകൻ മുറ്റത്തെ ഇരുട്ടിലേക്കിറങ്ങി വേച്ചു വേച്ചു നടന്നു. വിശാലമായ മണൽപ്പരപ്പിനറ്റത്ത് കടൽ തന്റെ തിരകൾ നീട്ടി തന്നെ വിളിക്കുന്ന പോലെ അയാൾക്കു തോന്നി. മണൽപ്പരപ്പിൽ ഉറച്ചു കിടന്ന വള്ളങ്ങളിലൊന്നിൽ അയാൾ മുഖം കുനിച്ചിരുന്നു.

എന്തൊരു ശപിക്കപ്പെട്ട ജന്മമാണു തന്റേത്! ആർക്കും വേണ്ടാത്ത ഈ ജീവിതം ഇനി എന്തിനാണ്...! വീശിയടിച്ച കാറ്റിൽ എവിടെ നിന്നോ ഒരു ജലകണം അയാളെ വന്നു തൊട്ടു. അയാൾ ആകാശത്തേക്കു നോക്കി. അലിവോടെ അയാളെ നോക്കിക്കൊണ്ടിരുന്ന അവസാന നക്ഷത്രവും കാർമേഘങ്ങൾക്കുള്ളിൽ കണ്ണടച്ചു. അപ്പോൾ മഴ പെയ്യാൻ തുടങ്ങിയിരുന്നു.

അനിൽ എന്നായിരുന്നു അയാളുടെ പേര്. കടപ്പുറത്തോടു ചേർന്നുള്ള ഒരു ചെറിയ ഗ്രാമത്തിലെ കൊപ്രക്കച്ചവടക്കാരനായ അപ്പന്റെ നാലു മക്കളിലൊരാൾ. ദിവസവും കച്ചവടം കഴിഞ്ഞ് മദ്യപിച്ച് ലക്കുകെട്ട് വീട്ടിലെത്തിയിരുന്ന അപ്പനെ ഒട്ടും ഇഷ്ടമില്ലാതിരുന്നൊരു മകൻ. ചെറിയ തെറ്റുകൾക്കു പോലും തൂണിൽ കെട്ടിയിട്ടു പങ്കായം കൊണ്ടു തല്ലുമ്പോൾ ശരീരത്തെക്കാൾ കൂടുതൽ മനസ്സിൽ മുറിവേറ്റു ഹൃദയം കല്ലായിപ്പോയൊരു ചെറുപ്പക്കാരൻ.

ബീഡി കത്തിച്ചു കത്തിച്ച് ഒടുവിൽ ഒരു ബീഡിക്കുറ്റി കൊണ്ടു വീടു തന്നെ കത്തിച്ചു നാടുവിട്ടു പോയ അപ്പൻ ബാക്കിവച്ച മാനക്കേടിന്റെ മുറിവുണക്കാൻ മദ്യത്തിലും മയക്കുമരുന്നിനും ജീവിതം തീറെഴുതിക്കൊടുത്ത്, വീട്ടിലും നാട്ടിലും 'സാമൂഹ്യദ്രോഹി' എന്ന പട്ടം ചാർത്തിക്കിട്ടിയവൻ.

സ്കൂളിൽ പഠിക്കുമ്പോൾ 'അവന്റെയൊരു പിരി ലൂസാണെന്നു പറഞ്ഞ് അധ്യാപകർ വിളിച്ചിരുന്ന 'കാപ്പിരി അനിൽ' എന്ന പേര് മുതിർന്നപ്പോഴും അയാളെ വിട്ടുപിരിയാതെ നിന്നു. 'എട്ടിന്റെ പണിയെടുക്കാൻ' അത്തരമൊരു പേര് അയാൾക്ക് ആവശ്യവുമായിരുന്നു.

അതിനിടെ പെട്ടന്നു മടങ്ങി വന്ന അപ്പൻ വീണ്ടും തന്റെ പഴയ 'കലാപരിപാടികൾ' പഴയതിനേക്കാൾ മെച്ചമായി തുടർന്നു. അന്നൊരിക്കൽ അമ്മയെ തല്ലാനടുത്ത അപ്പന്റെ നേരേ മദ്യലഹരിയിൽ വെട്ടുകത്തിയുമായി അനിൽ ചാടിവീണു. മൽപ്പിടുത്തത്തിനിടയിൽ അപ്പനെതിരേ ഉയർത്തിയ വെട്ടുകത്തി ആഞ്ഞുപതിച്ചത് കൂട്ടത്തിൽ തടസം പിടിക്കാൻ ചാടിയ അമ്മയുടെ തലയിൽ. കയ്യിലും തലയിലും സ്വന്തം മകന്റെ വെട്ടേറ്റ് ചോരയിൽ കുളിച്ച്, താഴെ വീണു പിടഞ്ഞ ആ സ്ത്രീയുടെ ചുടുചോരയുടെ പൊള്ളലേറ്റപ്പോഴാണ് അപ്പനും മകനും സുബോധമുണ്ടായത്.

മകനെ വീട്ടിൽ നിന്നാട്ടിയിറക്കി ചോരയിൽ കുളിച്ച തന്റെ ഭാര്യയുടെ ശരീരവും വാരിയെടുത്ത്, വെയിൽച്ചൂടാറാത്ത മണലിലൂടെ അപ്പൻ ആശുപത്രിയിലേക്കോടുമ്പോൾ മകൻ പതിയ പുറത്തേക്കു നടന്നു; അപ്പന്റെ വീട്ടിൽ നിന്നും ആ ഹൃദയത്തിൽ നിന്നും.

അന്നു രാത്രിയിലാണ് കാലം തെറ്റിവന്ന ഒരു മഴയിൽ അയാൾ നനഞ്ഞുറങ്ങിയത്. പിറ്റേന്നു പുലരി വെളുക്കുമ്പോൾ അയാൾ കൊച്ചുവേളി റയിൽവേ സറ്റേഷനിൽ നിന്നു പുറപ്പെട്ട ഒരു തീവണ്ടിയുടെ ഇടനാഴിയിലായിരുന്നു. ഒന്നര ദിവസം നീണ്ട ആ കള്ളവണ്ടി യാത്രയ്ക്കൊടുവിൽ അയാൾ ചെന്നിറങ്ങിയത് മുംബയ് നഗരത്തിലാണ്.

നാടും വീടും വിട്ടു ബോംബെയ്ക്കു പോയി രാജാക്കൻമാരായി തിരിച്ചു വന്ന ആക്ഷൻ ത്രില്ലർ സിനിമകളിലെ നായകൻമാർ അരങ്ങു തകർത്ത കഥകൾ പോലെയല്ല ജീവിതം എന്ന് അനിലിനു മനസ്സിലായി.

കടുത്ത പട്ടിണി! ജോലിയില്ല!

തെരുവിൽ ഒരു ഭ്രാന്തനെപ്പോലെ അയാൾ അലഞ്ഞു നടന്നു. മാസങ്ങൾക്കൊടുവിൽ ബാക്കിയായത് ക്ഷയവും മലേറിയയും പിടിപെട്ട് പ്രാണൻ പിരിയാറായ, എല്ലുന്തിയ ഒരു ശരീരം.

ഒടുവിൽ ഒരു പഴന്തുണിക്കെട്ടു പോലെ ആരോ അയാളെ ട്രെയിനിൽ നാട്ടിലേക്കയച്ചു. കൊച്ചുവേളി സ്റ്റേഷനിൽ, ബോധമറ്റ് ഒരു ശവശരീരം കണക്കെ അയാൾ വന്നിറങ്ങി. ബോധം വന്നപ്പോൾ എഴുന്നേറ്റ് അയാൾ കടപ്പുറത്തേക്കു നടന്നു.

നാട്ടുകാർ ഒരു പേപ്പട്ടിയെ കണ്ടപോലെ വഴിമാറി നടന്നു. അവജ്ഞയോടെ മുഖം തിരിച്ചു. ചിലർ കാർക്കിച്ചു തുപ്പി. കുട്ടികൾ കൂക്കി വിളിച്ചു. കല്ലെറിഞ്ഞു. ഒരു തുള്ളി വെള്ളം പോലും ആരും കൊടുത്തില്ല. പെറ്റതള്ളയെ കൊല്ലാൻ നോക്കിയവനല്ലേ...! ഇതു തന്നെ വരണം.

മീൻപിടുത്തക്കാർ മണൽപ്പരപ്പിൽ ഉപേക്ഷിച്ചു കളഞ്ഞ തകർന്ന വള്ളങ്ങൾ അയാൾക്കു വീടായി. ശവക്കല്ലറകൾക്കിടയിൽ പാർത്ത ലെഗിയോനെന്ന ഭ്രാന്തനെപ്പോലെ ജീവച്ഛവമായി, അയാൾ തകർന്ന വള്ളങ്ങൾക്കിടയിൽ കനിവു തേടി കാത്തിരുന്നു.

അപ്പോഴും ദൈവം അയാളെ കൈവിട്ടിരുന്നില്ല.

അന്നയാളുടെ ഇടവകപ്പള്ളിയിലെ തിരുനാളായിരുന്നു. കടപ്പുറത്ത് അയാളുടെ കൺമുന്നിലൂടെ ഇടവകപ്പള്ളിയിലെ ദിവ്യകാരുണ്യ പ്രദക്ഷിണം കടന്നു പോകുന്നു. ഏറ്റവും പിന്നിൽ തിരുവസ്ത്രങ്ങളണിഞ്ഞ പ്രധാന കാർമ്മികന്റെ കരങ്ങളിൽ തിളങ്ങുന്ന അരുളിക്കയിൽ ദിവ്യകാരുണ്യം. നൂറുകണക്കിനാളുകൾ ഭക്തിയോടെ പങ്കെടുക്കുന്നതു കണ്ട് അയാൾക്കു കൊതിയായി. അടുത്തേക്കു ചെല്ലാൻ അയാളുടെ മനസ്സുകൊതിച്ചു. പക്ഷെ ചെന്നാൽ ആളുകൾ അയാളെ തല്ലിയോടിക്കും.

പ്രദക്ഷിണം കഴിയും വരെ അയാൾ കാത്തിരുന്നു. എല്ലാവരും പോയിക്കഴിഞ്ഞ് തീരം വിജനമായപ്പോൾ അയാൾ ഇഴഞ്ഞിഴഞ്ഞ് പ്രദക്ഷിണം പോയ വഴിയിലെത്തി. അവിടെ മണലിൽ പതിഞ്ഞ നൂറുകണക്കിനു കാൽപ്പാടുകൾ. ആ അടയാളങ്ങളിൽ കാലുറപ്പിച്ച്, ചെയ്ത തെറ്റുകളോർത്ത്, അയാൾ ദൈവത്തെ ചങ്കുപൊട്ടി വിളിച്ചു. അന്നുവരെ അയാൾ അങ്ങനെ ദൈവത്തെ വിളിച്ചിട്ടുണ്ടാവില്ല. പിന്നെ പൊട്ടിക്കരഞ്ഞുകൊണ്ട് അൽപ്പദൂരം ആ കാൽപ്പാടുകൾക്കു മുകളിലൂടെ മെല്ലെ നടന്നു.

അന്ന് സ്വർഗ്ഗം ചായിച്ചിറങ്ങി വന്ന ദൈവം അയാളെ തൊട്ടു. ആ രാത്രിക്കു ശേഷം അയാളുടെ രോഗം കുറയാൻ തുടങ്ങി. ക്ഷയം മൂർച്ഛിച്ച്, രാത്രി മുഴുവൻ നിർത്താതെ ചുമച്ചിരുന്ന അയാൾ പിന്നെ ചുമച്ചില്ല. രോഗങ്ങൾ അദ്ഭുതകരമാം വിധം ശമിക്കാൻ തുടങ്ങി.

അയാൾ ജീവിതത്തിലേക്കു മെല്ലെ തിരിച്ചു വരാൻ തുടങ്ങി. പഴയ കൂട്ടുകാർ അയാളെ അപ്പന്റെ വീട്ടിലേക്കു തിരിച്ചെത്തിക്കാൻ നോക്കിയെങ്കിലും അപ്പൻ അനുവദിച്ചില്ല. ഒടുവിൽ ഒരു വാടക വീടെടുത്ത് അയാളെ അവിടെ താമസിപ്പിച്ചു.

അതിനിടയിൽ ജെസി എന്നൊരു പെൺകുട്ടി എല്ലാമറിഞ്ഞു കൊണ്ട് അനിലിനെ വിവാഹം കഴിക്കാൻ തയ്യാറായി. കൂട്ടുകാർ മുൻകൈയ്യെടുത്തു വിവാഹം നടത്തി. വിവാഹം കഴിഞ്ഞിട്ടും വീട്ടുകാരുടെ മനസ്സലിഞ്ഞില്ല.

ഇത്രയൊക്കെയായിട്ടും ദുശ്ശീലങ്ങൾ അയാളെ വിട്ടകന്നിരുന്നില്ല. ആ തകർച്ചയിൽ മനംനൊന്ത ഭാര്യ ജെസി അയാൾക്കു വേണ്ടി നിരന്തരം പ്രാർത്ഥിക്കാൻ തീരുമാനമെടുത്തു. മോനിക്കാ പുണ്യവതി തന്റെ മകനായ അഗസ്റ്റിനു വേണ്ടി നീണ്ട വർഷങ്ങൾ കണ്ണീരോടെ പ്രാർത്ഥിച്ചതു പോലെ ജെസി അനിലിനു വേണ്ടി കണ്ണീരോടെ ദൈവസന്നിധിയിൽ നിലവിളിക്കാൻ തുടങ്ങി.

ആ പ്രാർത്ഥന ദൈവം കേട്ടു. ചാലക്കുടി ഡിവൈൻ ധ്യാനകേന്ദ്രത്തിലേക്കാണ് ദൈവം അനിലിനെ കൊണ്ടു പോയത്. ധ്യാന മന്ദിരത്തിലേക്കു വലതുകാൽ വച്ചു കയറും മുമ്പ് തന്റെ കയ്യിലുണ്ടായിരുന്ന അവസാനത്തെ സിഗരറ്റും തറയിലിട്ടു ചവിട്ടിയരച്ച അയാൾ ഒരാഴ്ച കഴിഞ്ഞു തിരിച്ചിറങ്ങിയത് ലഹരിയുടെ എല്ലാ അടിമത്വങ്ങളും ജീവിതത്തിൽ നിന്നു പറിച്ചെറിഞ്ഞിട്ടാണ്. ദൈവം തൊട്ട് അനിൽ ഒരു പുതിയ മനുഷ്യനായി!

നാട്ടിൽ മടങ്ങിയെത്തി നേരെ അയാൾ പോയത് തന്റെ കുടുംബ വീട്ടിലേക്കോണ്. അപ്പന്റെയും, മരണത്തെ തോൽപ്പിച്ചു മടങ്ങി വന്ന അമ്മയുടെയും കാലിൽ കെട്ടിപ്പിടിച്ച് ഒരു കൊച്ചു കുഞ്ഞിനേപ്പോലെ അയാൾ പൊട്ടിക്കരഞ്ഞു. ഹൃദയം പിളർക്കുന്ന ആ കണ്ണീർപ്പെയ്ത്തിനു മുന്നിൽ പിടിച്ചു നിൽക്കാൻ അവർക്കായില്ല. അവരും കരഞ്ഞു. ഹൃദയത്തിലെ എല്ലാ വെറുപ്പും അലിഞ്ഞു തീരും വരെ ആ മഴ പെയ്തു കൊണ്ടേയിരുന്നു. നിരവധി വർഷങ്ങൾക്കു ശേഷം അപ്പന്റെ കരം പിടിച്ച് തന്റെ വീട്ടിലേക്കു വന്നു കയറുമ്പോൾ വീണ്ടും ഒരു കൊച്ചു കുട്ടിയായി മാറിയ പോലെ തോന്നി അയാൾക്ക്.

തിരികെ തന്റെ വാടക വീട്ടിലെത്തിയ അയാൾ ഭാര്യ ജെസിയെയും കൂട്ടി ഈശോയുടെ രൂപത്തിനു മുന്നിൽ മുന്നിൽ മുട്ടുകുത്തി. പിന്നെ അവളുടെ കരം ഗ്രഹിച്ച് അയാൾ പറഞ്ഞു:

'ജെസ്സീ... നിന്റെ നിരന്തരമായ കണ്ണീരും പ്രാർത്ഥനയുമാണ് എന്നെ ഒരു പുതിയ മനുഷ്യനാക്കിയത്. അതുകൊണ്ട് ഇപ്പോൾ മുതൽ ഞാൻ എന്റെ പേര് 'അനിൽ ജെസി' എന്നു മാറ്റുകയാണ്.'

ജെസിയുടെ കവിളിലൂടെ ഒഴുകിയിറങ്ങിയ കണ്ണീർ തുടച്ച് അയാൾ തുടർന്നു,

'എന്നെ പുതിയൊരു മനുഷ്യനാക്കി വീണ്ടും ജനിപ്പിച്ചത് നീയായതു കൊണ്ട് എന്റെ അപ്പന്റെ പേരിന്റെ സ്ഥാനത്ത് നിന്റെ പേരെനിക്കു വേണം– അനിൽ ജെസി!'

നഷ്ടപ്പെട്ടു പോയ കുഞ്ഞാടിനെ തിരിച്ചു കിട്ടിയ സന്തോഷത്തിൽ അപ്പോൾ സ്വർഗ്ഗത്തിൽ അരൂപികൾ നൃത്തം വയ്ക്കാൻ തുടങ്ങി.

മെർലിൻ എഴുതിയ കഥയിൽ ഇനിയും കൂടുതലായി എന്തൊക്കെയുണ്ടെന്ന് എനിക്കറിയില്ല.

അവളുടെ കഥ വായിച്ച് അദ്ഭുതപ്പെട്ട് അധ്യാപകരിലൊരാൾ ചോദിച്ചു,

'മോളേ എന്തേ നിന്റെ കഥയ്ക്കിത്ര ആഴം...? അനുഭവങ്ങൾക്കിത്ര തീവ്രത...? ഒരു പതിനാലു വയസ്സുകാരിക്ക് ഇങ്ങനെയൊക്കെ എഴുതാൻ കഴിയുമോ...?'

അതിനു മറുപടി പറയാൻ അവൾക്കൊട്ടും ആലോചിക്കേണ്ടി വന്നില്ല.

'കഴിയും ടീച്ചർ... തീർച്ചയായും കഴിയും! അതിനൊരു കാരണമുണ്ട്...' തികട്ടി വന്നൊരു തേങ്ങലിനെ ഒരു മാത്ര മൗനം കൊണ്ടു തടഞ്ഞു നിർത്തി അവൾ തുടർന്നു,

'ടീച്ചർ... അനിൽ എന്റെ അപ്പനാണ്, ജെസി എന്റെ അമ്മയും...! ഞാനെഴുതിയത് കഥയല്ല; എന്റെ ജീവിതമാണ്!'

ദൈവവിളിയുടെ വ്യത്യസ്ത അനുഭവങ്ങൾ ഇവിടെ എഴുതി നിർത്തുകയാണ്. പക്ഷെ ചുറ്റുമുള്ള ജീവിതങ്ങളിൽ അവ തുടരുകയാണ്. ദൈവം മനുഷ്യനേയും മനുഷ്യൻ ദൈവത്തേയും കണ്ടെത്തുന്ന സുന്ദരമായ ഒരനുഭവം നിങ്ങൾക്കുമുണ്ടാവട്ടെ!



# സാന്തിയാഗോ തീർത്ഥാടനവും വി. യാക്കോബ് ശ്ലീഹായുടെ കത്തീഡ്രലും

റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ

ക്രൈസ്തവ വിശ്വാസത്തിലെ ഏറ്റം സുപ്രധാന പുണ്യസങ്കേതം നമ്മുടെ കർത്താവിന്റെ രക്ഷാകര പ്രവർത്തങ്ങൾക്ക് സാക്ഷ്യം വഹിച്ച വിശുദ്ധ നാട്ടിലെ ജറുസലേമാണ്. ഈ പട്ടികയിൽ രണ്ടാം സ്ഥാനം പത്രോസ് -പൗലോസ് ശ്ലീഹന്മാരുടെ സുവിശേഷ പ്രഘോഷണത്തിനും ധീരരക്തസാക്ഷിത്വത്തിനും വേദിയായ നിത്യനഗരമെന്നറിയപ്പെടുന്ന റോമൻ സാമ്രാജ്യ തലസ്ഥാനമായിരുന്ന റോമാണ്. സഭയിലെ മൂന്നാമത്തെ പ്രധാനപ്പെട്ട തീർത്ഥാടനകേന്ദ്രമായി അംഗീകരിക്കപ്പെട്ടിരിക്കുന്ന പുണ്യസങ്കേതമാണ് ക്രിസ്തുശിഷ്യനായ വി. യാക്കോബ് ശ്ലീഹായുടെ അസ്ഥികൾ അന്ത്യവിശ്രമം കൊള്ളുന്ന സ്പെയിനിലെ സാന്റിയാഗോ കത്തീഡ്രൽ. അതുപോലെ തന്നെ ആഗോള സഭയിൽ ഇന്ന് മൂന്ന് അപ്പോസ്തോലന്മാരുടെ കല്ലറകൾക്ക് മുകയിലായി മാത്രമേ ബലിപീഠം നിർമ്മിച്ച് നിരന്തരം ബലിയർപ്പിക്കുന്ന ദേവാലയങ്ങൾ നിലനിൽക്കുന്നുള്ളു. വത്തിക്കാനിലെ വി. പത്രോസിന്റെ ബസിലിക്കയും, ചെന്നൈ നഗരത്തിലെ മൈലാപ്പൂരിലുള്ള തോമാശ്ലീഹായുടെ കബറിടം സ്ഥിതിചെയ്യുന്ന ബസിലിക്കയും, സ്പെയിനിലെ സാന്തിയാഗോയിലുള്ള വി. യാക്കോബിന്റെ കബറിടവുമാണ് ഇവ. സാന്തിയാഗോ കോമ്പസ്തെല്ല തീർത്ഥാടനത്തെയും യാക്കോബിന്റെ കബറിടത്തെക്കുറിച്ചും കുറിച്ച് ചുരുക്കമായി വിവരിക്കുകയാണ് ഈ ലേഖനത്തിന്റെ ഉദ്ദേശം.

സാന്തിയാഗോയിൽ വി. യാക്കോബിന്റെ കബറിടത്തിന് മുകളിലുള്ള അൾത്താര കേന്ദ്രമാക്കിയാണ് കത്തീഡ്രൽ ദൈവാലയവും അവിടുത്തെ നഗരവും തന്നെ നിർമ്മിച്ചിരിക്കുന്നത്. മദ്ധ്യകാലയുഗത്തിൽ യൂറോപ്പിന്റെ വിവിധ ഭാഗങ്ങളിൽ നിന്ന് ഓരോ വർഷവും ലക്ഷക്കണക്കിന് തീർത്ഥാടന പദയാത്രികർ എത്തിച്ചേർന്നിരുന്ന സ്ഥലമാണിത്. പിന്നീട് യുദ്ധവും പ്ലേഗ് പോലുള്ള സാംക്രമിക രോഗങ്ങളും ഈ തീർത്ഥാടനത്തിന്റെ ശോഭ കെടുത്തിയെങ്കിലും കഴിഞ്ഞ ഏതാനും ദശകങ്ങളായിസാന്റിയാഗോയിലേയ്ക്ക്

പദയാത്ര നടത്തിയെത്തുന്ന തീർത്ഥാടകരുടെ എണ്ണത്തിൽ വലിയ വർദ്ധനവാണുണ്ടായിരിക്കുന്നത്. 2020–21–ലുണ്ടായ കൊറോണ വൈറസിന്റെ വ്യാപനത്തിന് ശേഷം സാന്തിയാഗോ തീർത്ഥാടനം പൂർവ്വസ്ഥിതിയിലേക്ക് തിരികെയെത്തിക്കൊണ്ടിരിക്കുന്നു.

യേശുവിന്റെ ശിഷ്യന്മാരായിരുന്ന രണ്ടു യാക്കോബുമാരുടെ കഥ സുവിശേഷത്തിൽ നാം വായിക്കുന്നു. അവരെ പരസ്പരം തിരിച്ചറിയുന്നതിനായി ചെറിയ യാക്കോബെന്നും വലിയ യാക്കോബെന്നും വിളിച്ചിരുന്നു. ചെറിയ യാക്കോബിനെ നമ്മുടെ കർത്താവിന്റെ സഹോദരനായും വി. ഗ്രന്ഥത്തിൽ വിശേഷിപ്പിച്ചിട്ടുണ്ട്. സാന്തിയാഗോയുമായി ബന്ധപ്പെട്ടിരിക്കുന്നത് വലിയ യാക്കോബെന്നറിയപ്പെട്ടിരുന്ന സെബദിയുടെയും സലോമിയുടെയും മകനായ അപ്പസ്തോലനാണ്. അദ്ദേഹത്തിന്റെ സഹോദരനായിരുന്നു കർത്താവിന്റെ മറ്റൊരു ശിഷ്യനായ വി. യോഹന്നാൻ. സലോമി യേശുവിന്റെ കുരിശുമരണ സമയത്ത് അവിടുത്തോടൊത്തുണ്ടായിരുന്നു എന്ന് സുവിശേഷം സാക്ഷിക്കുന്നു (മത്തായി 27: 55–56; മർക്കോ. 15: 40–41). പിതാവായ സെബദിയോടൊത്ത് ഗലീലി കടൽത്തീരത്ത് വല നന്നാക്കിക്കൊണ്ടിരുന്നപ്പോഴാണ് യാക്കോബിനെയും യോഹന്നാനെയും യേശു വിളിക്കുന്നത് (മർക്കോ. 1: 19–21; ലൂക്കാ 5: 1–11). രൂപാന്തരീകരണം ഉൾപ്പെടെയുള്ള യേശുവിന്റെ ജീവിതത്തിലെ ചില സുപ്രധാന സംഭവങ്ങളുടെ സാക്ഷി കൂടിയാണ് യാക്കോബ് ശ്ലീഹാ. യാക്കോബിന്റെ രക്തസാക്ഷിത്വം എപ്രകാരമായിരുന്നു എന്ന് അപ്പസ്തോല പ്രവർത്തനങ്ങളിൽ രേഖപ്പെടുത്തിയിട്ടുണ്ട് (12: 12). അദ്ദേഹം ഐബീരിയായിൽ (സ്പെയിൻ) സുവിശേഷം പ്രസംഗിച്ചതായും മരണശേഷം അദ്ദേഹത്തിന്റെ ഭൗതികശരീരം സാന്റിയോഗോയിൽ അടക്കം ചെയ്തതായും പാരമ്പര്യം സാക്ഷിക്കുന്നു.



പ്രസിദ്ധ ജർമ്മൻ കവി യൊഹാൻ വോൾഫ്ഗാങ് ഫൊൺ ഗൂയ്തേ (Johann Wolfgang von Goethe) ഒരിക്കൽ പറഞ്ഞതായി രേഖപ്പെടുത്തിയിരിക്കുന്ന വാചകമാണ്: 'തീർത്ഥാടനത്തിൽ നിന്ന് രൂപപ്പെട്ടിരിക്കുന്ന യൂറോപ്പിന്റെ മാതൃഭാഷ ക്രിസ്തീയതയാണ്'. ക്രിസ്തീയ വിശ്വാസവുമായി ബന്ധപ്പെട്ട അനേകം തീർത്ഥാടന സ്ഥലങ്ങൾ യൂറോപ്പിലുടനീളം കാണാം. അതിൽ ഏറ്റം പ്രശസ്തമായതാണ് സാന്തിയാഗോ. അസ്തൂറിയൻ രാജാവായ അൽഫോൻസോ രണ്ടാമനാണ് (760842) വി. യാക്കോബിനെ സ്പെയിനിന്റെ മധ്യസ്ഥനായി പ്രഖ്യാപിക്കുന്നത്. ഒൻപതാം നൂറ്റാണ്ടു മുതലാണ് സാന്റിയാഗോ തീർത്ഥാടനം ആരംഭിക്കുന്നത്. ഏതാണ്ട് പന്ത്രണ്ടോളം തീർത്ഥാടന പാതകൾ യൂറോപ്പിന്റെ വിവിധഭാഗങ്ങളിൽ നിന്ന് സാന്റിയാഗോയിലേയ്ക്ക് നയിക്കപ്പെടുന്നുണ്ട്.

നൂറ്റാണ്ടുകളോളം തുടർന്നെങ്കിലും ഒൻപതാം നൂറ്റാണ്ടിൽ ക്രിസ്ത്യൻ ഭരണാധികാരികൾ ഇത് തിരികെ പിടിക്കാൻ തുടങ്ങി. യാക്കോബ് ശ്ലീഹായുടെ സഹായത്താലാണ് മുസ്ലീങ്ങളെ തോൽപ്പിക്കാൻ സാധിക്കുന്നത് എന്ന് അവർ വിശ്വസിച്ചിരുന്നു. വിശ്വസിക്കുന്നവർ ധാരാളം. ഇക്കാരണത്താൽ 'മൂർ സംഹാരകൻ' (Moor Killer) എന്ന അപരനാമത്തിലും യാക്കോബ് ശ്ലീഹ സ്പെയിനിൽ അറിയപ്പെടുന്നുണ്ട്.

എ.ഡി. 1122–ൽ കലിസ്റ്റസ് 2–ാമൻ മാർപ്പാപ്പ, സാന്തിയാഗോയുമായി ബന്ധപ്പെട്ടു പ്രത്യേക ജൂബിലിവർഷം പ്രഖ്യാപിക്കുകയും ആ വർഷം യാക്കോബ് ശ്ലീഹായുടെ കബറിടം സന്ദർശിക്കുന്നവർക്ക് സവിശേഷ ദണ്ഡവിമോചനം വാഗ്ദാനം ചെയ്യുകയും ചെയ്തു. പിന്നീട് യാക്കോബ് ശ്ലീഹായുടെ തിരുനാൾദിനമായ ജൂലൈ 25, ഞായറാഴ്ച വരികയാണെങ്കിൽ ആ വർഷം അനുതാപത്തോടും പ്രാർത്ഥനയോടും ഇതിലെ കടന്നുപോകുന്നവർക്ക് പ്രത്യേക അനുഗ്രഹങ്ങൾ അവകാശമാക്കുകയും ചെയ്യുന്നു. ഈ അടുത്ത കാലത്ത് 2010, 2021 വർഷങ്ങളിൽ യാക്കോബ് ശ്ലീഹായുടെ തിരുനാൾ ദിനമായ ജൂലൈ 25 ഞായറാഴ്ചകളിലായിരുന്നു. ഇങ്ങനെ വരുന്ന ജൂബിലിവർഷങ്ങളിൽ പതിവിലും കൂടുതൽ തീർത്ഥാടകർ സാന്റിയാഗോയിലെത്താറുണ്ട്.

സാന്റിയാഗോ തീർത്ഥാടകരെല്ലാം തന്നെ ഒരു സാക്ഷ്യപത്രം (Cerificate) കയ്യിൽ കരുതിയിരിക്കണം. ഇത് 'തീർത്ഥാടക പാസ്പോർട്ട്' എന്ന പേരിലും അറിയപ്പെടുന്നു. തീർത്ഥാടനം ആരംഭിക്കുന്ന സ്ഥലങ്ങളിലെ കടകളിൽ നിന്നോ, അന്തിയുറങ്ങുന്ന സത്രങ്ങളിൽ നിന്നോ ഈ സാക്ഷ്യപത്രം വാങ്ങാവുന്നതാണ്. എവിടെ നിന്നാണ് യാത്ര ആരംഭിക്കുന്നതെന്നും അതിൽ രേഖപ്പെടുത്തിയിരിക്കണം. പിന്നീട് പോകുന്ന വഴികളിലുള്ള താമസ സ്ഥലങ്ങളിലെല്ലാം തന്നെ, അവിടെയെത്തുന്ന തീയതി രേഖപ്പെടുത്തി അവിടുത്തെ പ്രത്യേക സീലും അതിൽ പതിക്കുന്നു. തീർത്ഥാടന പാതയിലെ പ്രമുഖ ദൈവാലയങ്ങളിൽ നിന്നും ഭക്ഷണശാലകലിൽ നിന്നുമൊക്കെ ഇത്തരത്തിലുള്ളസീലുകൾ പതിക്കുന്നത് പതിവാണ്. മാത്രമല്ല, മിക്ക സ്ഥലങ്ങളിലും തീർത്ഥാടകർക്കായി ഒരുക്കിയിരിക്കുന്ന ചിലവു കുറഞ്ഞ താമസ സൗകര്യം ലഭ്യമാകണമെങ്കിൽ തീർത്ഥാടന പാസ്പോർട്ടും മറ്റ് തിരിച്ചറിയൽ രേഖകളും കാണിക്കേണ്ടതാണ്. ഇങ്ങനെ മുദ്ര ചെയ്തു വാങ്ങുന്ന സാക്ഷ്യപത്രം സാന്റിയാഗോ കത്തീഡ്രലിലെ തീർത്ഥാടന ഓഫീസിൽ നൽകിയെങ്കിൽ മാത്രമേ പ്രസിദ്ധമായ തീർത്ഥാടനരേഖ (Compostela - Pilgrimage Certificate) ലഭിക്കുകയുള്ളൂ. 18–ാം നൂറ്റാണ്ടുവരെ കുമ്പസാരിച്ച് കുർബാന സ്വീകരിക്കുന്നവർക്കു മാത്രമേ കത്തീഡ്രൽ ദേവാലയത്തിൽ നിന്നും കോമ്പസ്തെല്ല നൽകിയിരുന്നുള്ളൂ. ഇപ്പോഴും ഭക്തലക്ഷ്യത്തോടെ വരുന്നവർക്ക് മാത്രമേ ഇതിന് അവകാശമുള്ളെങ്കിലും നടന്ന ദൂരം രേഖപ്പെടുത്തിക്കൊണ്ടുള്ള ഒരു സർട്ടിഫിക്കറ്റ് മറ്റുള്ളവർക്കും ലഭ്യമാണ്.

കയ്യിൽ കരുതുന്ന തീർത്ഥാടന പാസ്പോർട്ട് കൂടാതെ, തീർത്ഥാടകർ കൊണ്ടുനടക്കുന്ന ചില അടയാളങ്ങളുമുണ്ട്. അതിൽ ഏറ്റവും പ്രധാനപ്പെട്ട ഒന്നാണ് കക്കയുടെ ചിപ്പി (Scallop Shell). അനേകം ഐതീഹ്യങ്ങൾ ഈ അടയാ

ളവുമായി ബന്ധപ്പെട്ട് രൂപം കൊണ്ടിട്ടുണ്ട്. അതിലൊന്ന് ഇപ്രകാരമാണ്: യാക്കോബ് ശ്ലീഹായുടെ രക്തസാക്ഷിത്വത്തിനു ശേഷം അദ്ദേഹത്തിന്റെ ഭൗതികശരീരം ശിഷ്യന്മാർ കപ്പലിൽ സ്പെയിനിലേയ്ക്ക് കൊണ്ടുവന്നു. യാത്രാമധ്യേ, കാറ്റിലും കോളിലുമകപ്പെട്ട കപ്പൽ പൂർണ്ണമായും നശിച്ചു. എന്നാൽ, ശ്ലീഹായുടെ ശരീരം ചിപ്പികളാൽ പൊതിഞ്ഞ് തീരത്ത് പ്രത്യക്ഷപ്പെട്ടു. അത് പിന്നീട് സാന്റിയാഗോയിൽ അടക്കം ചെയ്യുകയും ചെയ്തു. ഈ ഐതീഹ്യത്തെക്കാൾ ഒരു പക്ഷെ ചിപ്പിയുടെ പ്രായോഗികമായ ആവശ്യകത കൊണ്ടായിരിക്കാം ഇത് വലിയൊരു തീർത്ഥാടന അടയാളമായി മാറിയത്. ഇന്നും സ്പെയിനിന്റെ കടൽത്തീരങ്ങളിൽ ധാരാളമായി പലതരത്തിലുള്ള ചിപ്പികൾ ലഭ്യമാണ്. പോകുന്ന വഴികളിൽ അരുവികളിൽ നിന്നും മറ്റും വെള്ളം കോരിയെടുക്കുന്നതിന് ഇത് സഹായകരമായിരുന്നിരിക്കണം. ഈ അടയാളത്തിനു പ്രതീകാത്മകമായ ഒരർത്ഥം കൂടിയുണ്ട്. ചിപ്പിയുടെ പുറത്ത് ധാരാളം നേർരേഖകൾ കാണാം. ഇതെല്ലാം സന്ധിക്കുന്നത് ഒരു കേന്ദ്രത്തിലാണ്. അതുപോലെ തന്നെ വിവിധ സ്ഥലങ്ങളിൽ നിന്നും ആരംഭിക്കുന്ന തീർത്ഥാടനങ്ങളെല്ലാം അവസാനം സാന്റിയാഗോയിൽ ഒന്നിക്കുന്നു.

ഇന്നത്തെ തീർത്ഥാടകർക്ക് തങ്ങളുടെ തീർത്ഥാടനം ആരംഭിക്കുന്നതു മുതൽ അവസാനിക്കുന്നതു വരെ വഴികാട്ടി മുന്നോട്ട് നയിക്കുന്നത് തീർത്ഥാടനപാതയിൽ ഉടനീളമുള്ള ചിപ്പിയുടെ അടയാളമാണ്. മഞ്ഞയും നീലയും കലർന്ന ചിപ്പിയുടെ അടയാളങ്ങൾ പോകുന്ന വഴികളിലും, കെട്ടിടങ്ങളിലും, മൈൽക്കുറ്റികളിലും, മരങ്ങളിലും അടയാളപ്പെടുത്തിയിട്ടുണ്ട്. ഇത് കൂടാതെ മഞ്ഞ നിറത്തിലുള്ള ആരോമാർക്കുകളും അടയാളസൂചികകളായി വഴിയിലുടനീളം കാണാം. വെള്ളം കുടിക്കാനുപയോഗിക്കുന്ന ചുരയ്ക്കയുടെ തോടും (Gourd) കുത്തിനടക്കാൻ ഉപയോഗിക്കുന്ന വടിയും യാക്കോബിന്റെ രക്ത സാക്ഷിത്വത്തെ സൂചിപ്പിക്കുന്ന പ്രത്യേക കുരിശും സാന്തിയാഗോ തീർത്ഥാടന അടയാളങ്ങളാണ്.

ഈ അടുത്തകാലത്ത് സാന്റിയാഗോ തീർത്ഥാടനം പഴയ പ്രതാപത്തലേയ്ക്കു തിരികെയെത്തുന്നതിന് ധാരാളം കാരണങ്ങളുണ്ട്. 1980-കളിൽ സ്പെയിനിലെ ചില വൈദികർ തങ്ങളുടെ ഇടവകകളെ കൂടുതൽ സജീവമാക്കുക എന്ന ലക്ഷ്യത്തോടെ സാന്റിയാഗോയിലേയ്ക്ക് പദയാത്രകളാരംഭിച്ചു. ഇതിന്റെ വിജയം കണ്ടു സമീപ ഇടവകകളും ഈ സത്കൃത്യം അനുകരിക്കാൻ തുടങ്ങിയതോടെ സാന്തിയാഗോ തീർത്ഥാടനത്തിന് കൂടുതൽ സ്വീകാര്യത ലഭിച്ചു തുടങ്ങി. ഈ വഴിയുടെ ചരിത്രപരമായ പ്രാധാന്യം കണക്കിലെത്തു 1987-ൽ യൂറോപ്യൻ കൗൺസിൽ ഫ്രാൻസിൽ നിന്നും ആരംഭിക്കുന്ന പാത യൂറോപ്പിലെ ആദ്യത്തെ സാംസ്കാരിക പാതയായി പ്രഖ്യാപിച്ചു. യുനെസ്കോ (UNESCO) അതിന് ലോക പൈതൃക പദവി നൽകുകയും ചെയ്തു. പ്രശസ്തരായ പല എഴുത്തുകാരും തങ്ങളുടെ തീർത്ഥാടന അനുഭവങ്ങൾ കോർത്തിണക്കി സാഹിത്യ കൃതികൾ രചിച്ചു. ഈ ശ്രേണിയിലെ ഏറ്റവും പ്രശസ്തമായ കൃതിയാണ് ബ്രസീലിയൻ സാഹിത്യകാരനായ പൗലോ കൊയ്ലോയു ടെ 'തീർത്ഥാടനം' (Pilgrimage). 1987ൽ പ്രസിദ്ധീകരിച്ച ഈ നോവൽ ആത്മകഥാരൂപേണ എഴുതിയിരിക്കുന്നതാണ്. തീർത്ഥാടനം മൂലം ശാരീരകവും ആത്മീയവുമായി തന്നിലുണ്ടായ മാറ്റങ്ങളെ വൈകാരികതയോടെ പൗലോ കൊയ്ലോ അവതരിപ്പിച്ചിരിക്കുന്ന ഒരു കൃതിയാണിത്.



2010-ൽ അമേരിക്കൻ ചലച്ചിത്ര താരം മാർട്ടിൻ ഷീൻ പ്രധാന കഥാപാത്രമായി അഭിനയിച്ച 'വഴി' (The Way) എന്ന പേരിൽ ഒരു സിനിമ നിർമ്മിക്കുകയുണ്ടായി. അദ്ദേഹത്തിന്റെ മകൻ എമിലിയോ എസ്തേവസ് എഴുതി സംവിധാനം ചെയ്തു നിർമ്മിച്ച ഈ സിനിമ വലിയ വിജയമായിരുന്നു. സാന്റിയാഗോ തീർത്ഥാടനത്തിനായി വീട്ടിൽനിന്നും ഇറങ്ങിത്തിരിച്ച മകൻ ഡാനിയേൽ (എമിലിയോ) യാത്രയുടെ ആരംഭത്തിൽ ഫ്രാൻസിനും സ്പെയിനിനും മധ്യേയുള്ള പിരനീസ് മലനിരകളിൽ പ്രകൃതി ക്ഷോഭത്തിലകപ്പെട്ട് അകാലചരമം പ്രാപിക്കുന്നു. നേത്രരോഗ വിദഗ്ദനായ ഡോ. തോമസ് ആവ്റി (മാർട്ടിൻ ഷീൻ) മകന്റെ മൃതശരീരം വീണ്ടെടുക്കുന്നതിനായി എത്തുന്നു. എന്നാൽ, മകനോടുള്ള ആദരവും സ്നേഹവും പ്രകടിപ്പിക്കുന്നതിനായി ഡാനിയേലിന് പൂർത്തിയാക്കാൻ സാധിക്കാതിരുന്ന യാത്ര ഡോ. തോമസ് ആവ്റി തുടരുന്നു. മകന്റെ ഭൗതികശരീരം ദഹിപ്പിച്ച ചിതാഭസ്മവുമായി വികാരവായപ്പോടു കൂടി ഒരു പിതാവ് നടത്തുന്ന യാത്രയാണ് ഈ സിനിമയുടെ ഇതിവൃത്തം. മകന്റെ മരണത്തിന്റെ ആഘാതത്തിൽ നിന്നും വിമോചിതനായി ദൈവത്തിന്റെ വിശുദ്ധിയിൽ പങ്കുപറ്റാനുള്ള അഭിനിവേശത്തോടൊയാണ് ഡോ. തോമസ് തന്റെ തീർത്ഥാടനം അവസാനിപ്പിക്കുന്നത്.

ഡോൺ ഏലിയാസ് (1929 1989), സ്പെയിനിലെ ഒ ചെബ്രെയ്റോ എന്ന ചെറുഗ്രാമത്തിലെ പള്ളിയിൽ ദീർഘ

കാലം സേവനം അനുഷ്ഠിച്ച വൈദികനാണ്. സ്പെയിനിലെ സലമാങ്ക യൂണിവേഴ്സിറ്റിയിൽ നിന്നും യാക്കോബിന്റെ വഴിയെക്കുറിച്ച് പഠിച്ച് ഡോക്ടറേറ്റ് നേടിയ ഈ വൈദികൻ ഈ തീർത്ഥാടനത്തിലെ ഏറ്റവും പ്രധാന വഴിയായ 'ഫ്രഞ്ചു പാത' (The French Way) കൃത്യമായി അടയാളപ്പെടുത്തി പുനരുദ്ധരിക്കാൻ തീരുമാനിച്ചു. അങ്ങനെ ആദ്യമായി 1984-ൽ ഈ വഴി മുഴുവൻ മഞ്ഞച്ചായം കൊണ്ട് അടയാളപ്പെടുത്തി തീർത്ഥാടകർക്ക് സാന്റിയാഗോയിലേയ്ക്കുള്ള യാത്ര എളുപ്പമാക്കിത്തീർത്തു. കൂടാതെ, യൂറോപ്പിലെ പ്രശസ്തമായ സർവ്വകലാശാലകളിൽ സാന്റിയാഗോ വഴിയുടെ ചരിത്രപ്രാധാന്യത്തെക്കുറിച്ചും വിവിധ സംസ്കാരങ്ങളെ സമന്വയിപ്പിക്കാനുള്ള ഒരു ഉപാധിയാണ് ഇതെന്ന ചിന്തയോടെ പഠനങ്ങൾ ആരംഭിച്ചു. അങ്ങനെ യൂറോപ്പിലെ പുതുതലമുറയ്ക്ക് സാന്റിയാഗോ തീർത്ഥാടനം വീണ്ടും ആകർഷകമായിത്തീർന്നു. ആധുനിക സാങ്കേതികവിദ്യകളും നവീന യാത്രാമാർഗ്ഗങ്ങളും സാന്റിയാഗോ തീർത്ഥാടനത്തിന്റെ പ്രാധാന്യവും പ്രശസ്തിയും ലോകത്തിന്റെ നാലുകോണുകളിലും സാന്റിയാഗോയെ പ്രശസ്തമാക്കിത്തീർത്തു. ഇന്ന് പോകുന്ന വഴികളെക്കുറിച്ചും, താമസ സ്ഥലങ്ങളെക്കുറിച്ചും, ഗതിനിയന്ത്രണ (navigation) സംവിധാനമുൾപ്പെടെ വിവരിച്ചുതരുന്ന ആപ്ളിക്കേഷനുകൾ ഇന്റർനെറ്റിൽ ലഭ്യമാണ്.



ഈ യാത്രയുടെ സംഗമസ്ഥാനം സാന്തിയാഗോ കത്തീഡ്രൽ ദേവാലയമാണ്. 'പ്ലാസ ദെൽ ഒബ്രദോയ്റോ' എന്നറിയപ്പെടുന്ന ദേവാലയത്തിന്റെ നടുമുറ്റം അതിവിശാലമാണ്. നീണ്ട യാത്ര കഴിഞ്ഞു ക്ഷീണിച്ചശരായി വരുന്ന തീർത്ഥാടകർക്ക് ഇവിടെ തങ്ങളുടെ ഭാരങ്ങളിറക്കിവച്ച് പ്രാർത്ഥിക്കുന്നതിനും കത്തീഡ്രൽ പ്രവേശനത്തിന് ഒരുങ്ങുന്നതിനുമുള്ള സാവകാശവും ഇവിടെ ലഭിക്കുന്നു. അവിടെ നിന്നും പടികൾ കയറിചെല്ലുന്നത് പ്രസിദ്ധമായ 'പോർട്ടിക്കോ ദേ ലഗ്ലോറിയ' എന്ന ബൃഹത്തായ ദേവാലയ മുഖവാരം സ്ഥിതി ചെയ്യുന്നിടത്തേയ്ക്കാണ്. അതിന്റെ മദ്ധ്യത്തിലായി കൊത്തുപണികളോടു കൂടിയ വലിയൊരു സ്തൂപമാണ് കത്തീഡ്രലിൽ പ്രവേശിച്ച ഉടൻ കാണാൻ കഴിയുക. 'ജെസ്സെയുടെ വൃക്ഷം' (Tree of Jesse) എന്നറിയപ്പെടുന്ന ആ സ്തൂപത്തിന്റെ മുകളിലായി സ്നേഹാർദ്ര ഭാവങ്ങളോടെയിരിക്കുന്ന യാക്കോബ് ശ്ലീഹായെയും കാണാം. സാന്റിയാഗോ തീർത്ഥാടനം പൂർത്തിയാക്കി ദൈവാലയത്തിലെത്തുന്നവരെ സ്വീകരിക്കുന്നതിനാണ് ശ്ലീഹാ അവിടെയിരിക്കുന്നത്. യാക്കോബ് ശ്ലീഹായുടെ ഒരു കയ്യിൽ തീർത്ഥാടകന്റെ വടിയും, മറുകയ്യിൽ 'കർത്താവേ, എന്നെ അയയ്ക്കുക' എന്നെഴുതിയ ഒരു ചുരുളും ഉണ്ട്.

നൂറ്റാണ്ടുകളായി അതുവഴി കടന്നുപോയ തീർത്ഥാടകർ കൈകൾ വച്ചു പ്രാർത്ഥിച്ചതു വഴിയായി സ്തൂപത്തിന്റെ മധ്യത്തിൽ അഞ്ച് വിരലിന്റെ പാടുകളുള്ള ഒരു കുഴി രൂപപ്പെട്ടിട്ടുണ്ട്. ആ സ്തൂപത്തിന്റെ മറുവശത്ത് അൾത്താരയെ നോക്കി വണങ്ങിനിൽക്കുന്ന ഒരു ചെറുപ്പക്കാരന്റെ രൂപവും കൊത്തിവച്ചിട്ടുണ്ട്. ഈ ദേവാലയത്തിന്റെ പ്രധാന ശിൽപികളിലൊരാളായ മാസ്റ്റർ മത്തേയോയുടെ (1150 1217) രൂപമാണിത്. വിശുദ്ധനായി നാമകരണം ചെയ്യപ്പെട്ടിട്ടില്ലെങ്കിലും 'പ്രഹരത്തിന്റെ വിശുദ്ധൻ' (Saint of Bumps) എന്ന അപരനാമത്തിലും അദ്ദേഹം അറിയപ്പെടുന്നു. ഇത്രയും മനോഹരങ്ങളായ ശിൽപങ്ങൾ ഉണ്ടാക്കിയ മത്തേയോ, വലിയ ജ്ഞാനിയായി



രുന്നതിനാൽ അദ്ദേഹത്തിന്റെ അറിവും, ഉൾക്കാഴ്ചയും, കഴിവുകളും ലഭിക്കുന്നതിനുവേണ്ടി മാതാപിതാക്കന്മാർ തങ്ങളുടെ കുഞ്ഞുങ്ങളുടെ തല മത്തേയോയുടെ തലയോട് ചേർത്തുവച്ചു പ്രാർത്ഥിക്കുമായിരുന്നു. സാന്റിയാഗോ യൂണിവേഴ്സിറ്റിയിലെ വിദ്യാർത്ഥികൾ പരീക്ഷയ്ക്കു മുമ്പ് അവിടെ വന്ന് ബുദ്ധിവികാസത്തിന് വേണ്ടി പ്രാർത്ഥിക്കുന്ന പാരമ്പര്യവുമുണ്ടായിരുന്നു. അങ്ങനെ സാന്റിയാഗോ തീർത്ഥാടകരും ഈ പാരമ്പര്യത്തെ അനുകരിക്കുന്നവരായി മാറി. മാസ്റ്റർ മത്തേയോയുടെ തലയ്ക്ക് ഇങ്ങനെ അന്തമില്ലാതെ പ്രഹരം ഏൽക്കേണ്ടി വന്നതിനാൽ 2009 മുതൽ കത്തീഡ്രൽ അധികാരികൾ ഈ ആചാരത്തിന് വിലക്കേർപ്പെടുത്തി.

ദേവാലയത്തിലെ അൾത്താരയുടെ പിന്നിലായി പടികൾ കയറിച്ചെല്ലുന്നത് മധ്യകാലയുഗത്തിൽ നിർമ്മിച്ചയാക്കോബ് ശ്ലീഹായുടെ ഒരു രൂപത്തിനടുത്തേയ്ക്കാണ്. അൾത്താരയ്ക്കഭിമുഖമായി കസേരയിലിരിക്കുന്ന ശ്ലീഹായ്ക്ക് ദേവാലയത്തിൽ വരുന്ന എല്ലാവരെയും അവിടിരുന്നു കാണാം. സാന്തിയാഗോ തീർത്ഥാടനവുമായി ബന്ധപ്പെട്ട ഏറ്റം പ്രാചീന ആചാരങ്ങളിലൊന്നാണ് ഇവിടെയുള്ള വി. യാക്കോബിന്റെ രൂപത്തെ ആലിംഗനം ചെയ്യുക എന്നത്. പിറകിൽ നിന്ന് ശ്ലീഹായെ ആലിംഗനം ചെയ്യുന്നത് ഇവിടെയെത്തുന്ന ഏതു തീർത്ഥാടകന്റെയും അവകാശമാണ്. ആയിരക്കണക്കിനാളുകളുടെ ആലിംഗനം യാതൊരു ഭാവഭേദവുമില്ലാതെ അനുദിനം ശ്ലീഹാ ഏറ്റുവാങ്ങുന്നു. മധ്യകാലയുഗത്തിൽ യാക്കോബിന്റെ തലയിൽ ഉണ്ടായിരുന്ന തൊപ്പിയെടുത്തു തീർത്ഥാടകൻ തന്റെ തലയിൽ മുട്ടിച്ച് പ്രാർത്ഥിച്ചിരുന്നു. ഒരു പക്ഷെ ശ്ലീഹായുടെ പരിശുദ്ധിയുടെ അംശം തന്റെ ജീവിതത്തിലേക്ക് പകർന്നു കിട്ടുന്നതിനുള്ള പരിശ്രമത്തിന്റെ ഭാഗമായിരുന്നിരിക്കാം ഈ ആചാരം. ഇതിന് നിരോധനം വന്നപ്പോൾ തീർത്ഥാടകൻ തന്റെ തലയിലുള്ള തൊപ്പിയെടുത്തു യാക്കോബിന്റെ തലയിൽ തൊടുന്ന രീതി ഉണ്ടായി. ഇന്ന് ഈ പതിവും വിസ്മൃതിയിൽ ആണ്ടുപോയെങ്കിലും ശ്ലീഹായെ ആലിംഗനം ചെയ്തു ചുംബിക്കുന്ന പതിവ് നിലനിൽക്കുന്നു.

ശ്ലീഹായോടുള്ള സ്നേഹം ആലിംഗനത്തിലൂടെ പ്രകടിപ്പിച്ചു പടികളിറങ്ങിച്ചെല്ലുന്ന സ്ഥലത്താണ് വെള്ളി കൊണ്ടു മൂടിയ ഒരു ചെറിയ പെട്ടിയിൽ കത്തീഡ്രലിലെ പ്രധാന അൾത്താരയുടെ അടിയിലായി വിശുദ്ധന്റെ തിരുശേഷിപ്പ് സൂക്ഷിച്ചിരിക്കുന്നത്. സാന്റിയാഗോ കത്തീഡ്രലും, സാന്റിയാഗോ നഗരവും ഈ കബറിടം കേന്ദ്രമാക്കിയാണ് നിർമ്മിച്ചെടുത്തിരിക്കുന്നത്. അനേകായിരങ്ങൾ അത്ഭുതകരമായി രോഗസൗഖ്യങ്ങൾ പ്രാപിച്ചിരിക്കുന്ന സ്ഥലമാണിത്. ഈ സാന്നിധ്യമാണ് സ്പെയിനിനെ നൂറ്റാണ്ടുകൾ നീണ്ടുനിന്ന മുസ്ലിം അധിനിവേശത്തിൽ നിന്നും രക്ഷിച്ചത്. ഇന്ന് യൂറോപ്പിൽ നിന്നു പതുക്കെ മറയാൻ ശ്രമിക്കുന്ന ക്രിസ്ത്യൻ സംസ്കാരത്തെ പിടിച്ചുനിർത്താൻ സഹായിക്കുന്ന അത്ഭുതകരമായ ഒരു സാന്നിധ്യമാണ് ഇവിടെ നിലനിൽക്കുന്നത്. ഈ വലിയ ദേവാലയത്തിൽ 19 ചെറിയ ചാപ്പലുകൾ വിവിധ വിശുദ്ധന്മാരുടെ നാമത്തിൽ പണിതിട്ടുണ്ട്. ചില ചാപ്പലുകൾ ഇപ്പോഴത്തെ കത്തീഡ്രൽ ദേവാലയം പണിയുന്നതിനും മുമ്പേ അവിടെ നിലനിന്നിരുന്നതാണ്.

സാന്തിയാഗോ കത്തീഡ്രലിൽ തീർത്ഥാടകർക്കായി പ്രേത്യേക കുർബാനകൾ എല്ലാദിവസവും അർപ്പിക്കപ്പെടുന്നു. ഓരോ കുർബാനയുടെയും ആരംഭത്തിൽ ആ ദിവസം തീർത്ഥാടകരായി അവിടെയെത്തിയ ആളുകളുടെ എണ്ണവും രാജ്യവും പറയും. തീർത്ഥാടന ഓഫീസിൽ നിന്നും ലഭിക്കുന്ന വിവരങ്ങളുടെ അടിസ്ഥാനത്തിലാണ് ഇത് പ്രഖ്യാപിക്കുന്നത്. എന്നാൽ മനോഹരമായ ഇവിടുത്തെ ധൂപാർപ്പണം വളരെ പ്രസിദ്ധമാണ്. 'ധൂപം വയ്ക്കുക' എന്നർത്ഥം വരുന്ന 'ബോത്താ ഫ്യൂമേറോ" (Botafumeiro) എന്നാണ് അത് അറിയപ്പെടുന്നത്. 80 കിലോ തൂക്കം വരുന്ന ഈ ധൂപക്കുറ്റിയുടെ ഉയരം 1.60 മീറ്ററാണ്. വലിയ മൺവെട്ടി പോലുള്ള കോരി ഉപയോഗിച്ച് ഏകദേശം 40 കിലോ കരി അതിലിട്ട് ഉപയോഗിക്കുന്നു. ചുവപ്പ് വസ്ത്രം ധരിച്ച പ്രത്യേക പരിശീലനം ലഭിച്ച 8 ശുശ്രൂഷകരാണ് കത്തീഡ്രൽ ദേവാലയത്തിന്റെ മധ്യഭാഗത്തായി തൂക്കിയിട്ടിരിക്കുന്ന കയർ വലിച്ച് ഈ ഭീമാകാരമായ ധൂപക്കുറ്റി ചലിപ്പിക്കുന്നത്. 'ധൂപക്കുറ്റിവാഹകർ' (Tiraboleiro) എന്നറിയപ്പെടുന്ന ഇവർ ദേവാലയത്തിന്റെ ഒരറ്റം മുതൽ മറ്റേയറ്റം വരെ എത്തുന്ന രീതിയിൽ മധ്യഭാഗത്തു നിന്നും ഇത് വലിക്കുന്നു. അത് പൂർണ്ണവേഗതയിൽ എത്തുമ്പോൾ ഏകദേശം 80 സെക്കന്റുകൾ കൊണ്ട് 68 കിലോമീറ്റർ വേഗതയിൽ സഞ്ചരിക്കുന്നു. അൽപം ഭയത്തോടും അതിനേക്കാൾ ഭക്തിയോടെയുമാണ് തീർത്ഥാടകർ ഇത് വീക്ഷിക്കുന്നത്.

മധ്യകാല യുഗത്തിൽ തീർത്ഥാടകരുടെ ശരീരത്തു നിന്നും, വസ്ത്രങ്ങളിൽ നിന്നുമൊക്കെ വമിച്ചിരുന്ന രൂക്ഷമായ ഗന്ധത്തെ പ്രതിരോധിക്കാനുള്ള ഒരു മാർഗ്ഗമായിരുന്നു ഇത്. പിന്നീട് അത് പാരമ്പര്യമായി തീർന്നതാണ്. ഈ അടുത്തകാലത്ത് സുരക്ഷിതത്വ കാരണങ്ങളാൽ സാന്റിയാഗോ നഗരസഭയുമായി ചില പ്രശ്നങ്ങൾ ഉണ്ടായതായി പറയപ്പെടുന്നു. (Botafumeiro എന്ന് Youtube-Â നോക്കിയാൽ ഇതിന്റെ പ്രവർത്തനം നേരിട്ട് കാണാവുന്നതാണ്). സഭാ കലണ്ടറിലെ പ്രധാന തിരുനാളുകളിലും സാന്റിയാഗോയിലെ വിശേഷ ദിവസങ്ങളിലും മാത്രമാണ് സാധാരണ ഗതിയിൽ ഈ ധൂപക്കുറ്റി ഇപ്പോൾ വീശുന്നത്. ഇതിന്റെ ചിലവിലേയ്ക്കായി 450 യൂറോ അടച്ച് വിശ്വാസികൾ ആരെങ്കിലും ആവശ്യപ്പെടുന്ന സമയത്തും ഇത് കാണാനുള്ള ഭാഗ്യം മറ്റുള്ളവർക്ക് ലഭിക്കുന്നു.

മദ്ധ്യകാല യുഗത്തിലെ സാന്റിയാഗോ തീർത്ഥാടനങ്ങളിൽ മൂന്നിലൊന്നും ഫിനിസ്തേർ (Finisterra) എന്ന



ചെറുപട്ടണത്തിലാണ് അവസാനിച്ചിരുന്നത്. അന്റ്ലാന്റിക് സമുദ്രത്തോട് ചേർന്നുകിടക്കുന്ന ഈ ഭൂപ്രദേശമാണ് ലോകത്തിന്റെ അതിർത്തി എന്ന് അക്കാലത്ത് ജനങ്ങൾ വിശ്വസിച്ചിരുന്നതിനാൽ സാന്റിയാഗോ തീർത്ഥാടനം ലോകത്തിന്റെ അതിർത്തിയിൽ വരെ എത്തിയെങ്കിലേ പൂർണ്ണമാവൂ എന്ന് പല തീർത്ഥാടകരും കരുതിയിരുന്നു. ഫിനിസ്തേറ (finis terrae) എന്ന ലത്തീൻ പദത്തിന്റെ അർത്ഥം തന്നെ 'ഭൂമിയുടെ അതിർത്തി' (End of the Earth) എന്നാണ്. തിരയും, തീരവും, നിത്യവും ആലിംഗനത്തിലായിരിക്കുന്ന ഇവിടെയാണ് ഭൂമി അവസാനിക്കുന്നതും സമുദ്രം ആരംഭിക്കുന്നതും, അതിന്റെ കാണാമറയത്താണ് സൂര്യൻ എന്നും അസ്തമിക്കുന്നതും.

ക്രിസ്തീയ വിശ്വാസം ഇവിടെ എത്തിപ്പെടുന്നതിന് മുൻപേ തന്നെ തദ്ദേശവാസികൾ തങ്ങളുടെ ദേവന്മാർക്ക് ബലിയർപ്പിക്കാനായി തീർത്ഥാടകരായി എത്തിയിരുന്ന സ്ഥലമായിരുന്നു ഇത്. സൂര്യൻ മറയുമ്പോൾ അടുത്തദിവസം വീണ്ടും വരണമേയെന്ന പ്രാർത്ഥനയോടെ സൂര്യദേവന് അവർ ബലിയർപ്പിച്ചിരുന്നു. ഒരു പക്ഷെ സാന്തിയാഗോ തീർത്ഥാടനം പ്രസിദ്ധമായപ്പോൾ ക്രിസ്തീയ വിശ്വാസികൾ ഇത് അതിനോട് കൂട്ടിച്ചേർത്തതായിരിക്കാം. സാന്റിയാഗോയിലെ പോലെ തന്നെ ഇവിടെയും തീർത്ഥാടകർ അനുഷ്ഠിച്ചിരുന്ന ഒരുപാട് കർമ്മങ്ങളുണ്ടായിരുന്നു. ഫിനിസ്റ്റേർ കടൽത്തീരത്തുള്ള പാറക്കൂട്ടങ്ങളിൽ തീ കൂട്ടി തീർത്ഥാടനത്തിനുപയോഗിച്ച മുഷിഞ്ഞ വസ്ത്രങ്ങൾ കത്തിച്ചു കളയുന്ന പാരമ്പര്യം ഈ അടുത്ത കാലം വരെയും നിലനിന്നിരുന്നു. പ്രപഞ്ചത്തിലെ മൂലപദാർത്ഥങ്ങളായ ഭൂമിയും, ജലവും, വായുവും, അഗ്നിയും (ഇന്ത്യൻ ചിന്തയനുസരിച്ച് ആകാശവും) ഇവിടെ ഒന്നിക്കുന്നു. തീർത്ഥാടനത്തിന്റെ അവസാനം തീർത്ഥാടകൻ തന്നിലുള്ള തിന്മയുടെ വാസനകളെല്ലാം കത്തിച്ചുകളഞ്ഞ് അഗ്നിയാൽ ശുദ്ധീകരിക്കപ്പെട്ട് തിരികെപ്പോകുന്നതിന്റെ അടയാളമായിട്ടാണ് ഈ ആചാരം അനുഷ്ഠിച്ചിരുന്നത്.

ഈ ആചാരത്തിന് ഇന്ന് പാരിസ്ഥിതിക കാരണങ്ങളാൽ വിലക്കുണ്ട്. അതുകൊണ്ട് ഇന്ന് പലരും, അവിടെ സ്ഥാപിച്ചിരിക്കുന്ന വലിയ തൂണുകളിൽ തങ്ങളുടെ വസ്ത്രങ്ങളും, ഷൂസുമൊക്കെ ഉപേക്ഷിച്ചിട്ട് പോകാറുണ്ട്. നേരത്തെ സൂചിപ്പിച്ച 'വഴി' (The Way) എന്ന സിനിമയിലെ പ്രധാന കഥാപാത്രമായ മാർട്ടിൻ ഷീൻ, തന്റെ മകന്റെ ചിതാഭസ്മം ഇവിടെ കൊണ്ടുവന്നാണ് കടലിൽ ഒഴുക്കി പ്രാർത്ഥിച്ചു മടങ്ങിയത്. തങ്ങളുടെ മരിച്ചുപോയ പ്രിയപ്പെട്ടവരുടെ ചിതാഭസ്മം ഭൂമിയുടെ അതിർത്തിയിലുള്ള സമുദ്രത്തിൽ ലയിപ്പിക്കുന്നതിനായി ഇന്നും അനേകർ ഇവിടേയ്ക്ക് എത്താറുണ്ട്.

കത്തോലിക്കാ സഭാചരിത്രത്തിൽ വളരെ പ്രാധാന്യം നിറഞ്ഞ ഒരു തീർത്ഥാടന സ്ഥലമാണ് സാന്തിയാഗോ കത്തീഡ്രൽ ദേവാലയം. യാക്കോബ് ശ്ലീഹായുടെ ജീവിതവുമായി ബന്ധപ്പെട്ട പല ഐതീഹങ്ങളുടെയും ഉത്ഭവസ്ഥാനം കൂടിയാണിവിടം. സാന്തിയാഗോ തീർത്ഥടനത്തിന് ചരിത്രപരമായും മതപരമായും വലിയ പ്രാധാന്യം ഈ ആധുനിക കാലത്ത് കൈവന്നിട്ടുണ്ട്. തങ്ങളുടെ ആത്മീയ വളർച്ചയ്ക്കും ശാരീരിക ബലത്തിനുമായി ഈ പാതയിലൂടെ മാസങ്ങളോളം നടക്കുന്നവരുണ്ട്. ഒരു വഴിയിലൂടെ കുറേനാൾ നടക്കുക എന്നതിനേക്കാൾ തീർത്ഥാടന പാതയെ തന്റെ ജീവിതത്തിലേക്ക് പ്രവേശിപ്പിച്ചു ദൈവത്തോടോത്തുള്ള നടത്തത്തിനാണ് ഇവിടെ പ്രാധാന്യം. അതുപോലെതന്നെ ഈ ലോകജീവിതം കുറേനാളത്തേയ്ക്ക് മാത്രം നല്കപ്പെട്ടിരിക്കുന്ന ഒരു തീർത്ഥാടന യാത്രയാണെന്നും അത് ഭംഗിയായി നടന്നു അവസാന കാൽവയ്പ് സ്വർഗ്ഗകവാടത്തിൽ ചെന്ന് അവസാനിപ്പിക്കേണ്ടതാണെന്നും യാക്കോബ് ശ്ലീഹായും, യാക്കോബിന്റെ വഴിയും നമ്മെ അനുസ്മരിപ്പിക്കുന്നു. (കത്തോലിക്കാ സഭയിലെ പ്രധാന തീർത്ഥാടന കേന്ദ്രങ്ങളെക്കുറിച്ചു എഴുതിക്കൊണ്ടിരുന്ന ലേഖന പരമ്പര ഇവിടെ അവസാനിക്കുന്നു).




# നശിക്കാൻ വിടണോ കെഎസ്ആർടിസിയെ?

ബോബി ഏബ്രഹാം



പൊതുമേഖലാ സ്ഥാപനങ്ങളെക്കുറിച്ചു പറയുമ്പോൾ സഞ്ചിത നഷ്ടം, ആർജിത നഷ്ടം, വാർഷിക നഷ്ടം തുടങ്ങിയ സാങ്കേതിക പദങ്ങൾ ആവർത്തിച്ചുപറയാറുണ്ട്. എന്നാൽ കൃത്യമായി എത്ര നഷ്ടം, എത്ര ലാഭം എന്നൊന്നും പൊതുജനത്തിനു മനസ്സിലാവുന്ന രീതിയിൽ ആരും ഒരു കണക്കും പറയാറില്ല. ജനം ഇതൊക്കെ മനസ്സിലാക്കണമെന്ന് ആർക്കാണ് വാശി. കെഎസ്ആർടിസിയുടെ കാര്യത്തിലും അതുതന്നെ സ്ഥിതി. രാജഭരണകാലത്ത് കരിവണ്ടിയിൽ തുടങ്ങിയതാണ് കേരളത്തിലെ ട്രാൻസ്പോർട്ട് സർവീസ്. പ്രധാനമായും തിരുവിതാംകൂർ കേന്ദ്രീകരിച്ച്. പിന്നീട് അത് കേരള സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപറേഷൻ ആയി മാറി. എങ്കിലും മലബാറിലേക്ക് കെഎസ്ആർടിസിയുടെ പ്രവർത്തനം വലുതായില്ലായിരുന്നു. പിന്നീട് അവിടെയും സ്ഥിതി മാറി. പക്ഷേ തുടക്കം മുതൽ ഇന്നുവരെ കെഎസ്ആർടിസി ലാഭകരമായിട്ടുണ്ടോ എന്നറിയില്ല. കേരളത്തിലെ എല്ലാ ജില്ലകളിലും ഒന്നിലേറെ ഡിപ്പോകളും വർക് ഷോപ്പുകളും മുപ്പതിനായിരത്തോളം ജീവനക്കാരെയും ഒക്കെ ഈ കാലയളവിൽ മുതൽക്കൂട്ടിയെങ്കിലും അതിനൊപ്പം ഒന്നുകൂടി ആർജിച്ചു. നഷ്ടക്കണക്കിലെ വളർച്ച. ഇതുവരെയുള്ള മൊത്തം നഷ്ടം 30000 കോടി കവിഞ്ഞെന്നൊക്കെ പറഞ്ഞുകേൾക്കുന്നുണ്ട്. യഥാർഥ കണക്ക് സർക്കാരിന്റെ പക്കലോ കോർപറേഷന്റെ പക്കലോ കാണുമെന്നു തോന്നുന്നില്ല. ഏതായാലും കെഎസ്ആർടിസിയെ കരകയറ്റാനുള്ള ശ്രമത്തിലാണ് സർക്കാർ. കെ സ്വിഫ്റ്റ് എന്ന പുതിയൊരു കമ്പനി തന്നെ രൂപീകരിച്ചാണ് ഈ നീക്കം. കെഎസ്ആർടിസി രക്ഷപ്പെടുമോ തകരുമോ എന്ന് ഏറെത്താമസിയാതെ അറിയാം.

**ലാഭമോ സേവനമോ ലക്ഷ്യം**

കെഎസ്ആർടിസി തുടങ്ങിയ കാലം മുതൽ കേൾക്കുന്നുണ്ട് ഇത് ലാഭത്തിനു വേണ്ടിമാത്രം നടത്തേണ്ട സ്ഥാപനമാണോ എന്ന ചോദ്യം. പൊതുജനസേവനമാണ് മുഖ്യം എന്നതിലാണ് ഈ വാദമുന്നയിക്കുന്നവരെല്ലാം ഊന്നുന്നത്. ഒരുപരിധിവരെ അതുശരിയുമാണ്. ജോലി, പഠനം തുടങ്ങി വിവിധ ആവശ്യങ്ങൾക്ക് ജനങ്ങൾക്കു സഞ്ചരിച്ചേ മതിയാകൂ. അതിനാവശ്യമായ പൊതുഗതാഗത സംവിധാനം ആവശ്യവുമാണ്.

ഇന്ത്യയിൽതന്നെ പല സംസ്ഥാനങ്ങളിലും പൊതുഗതാഗത സംവിധാനം അത്ര ശക്തമല്ല. പ്രത്യേകിച്ച് നോർത്ത് ഈസറ്റ് സംസ്ഥാനങ്ങളിൽ. ഉത്തരേന്ത്യയിലെ വൻ നഗരങ്ങളിലൊഴികെ നോക്കിയാലും പൊതുഗതാഗത സംവിധാനം പരിമിതമാണ്. അതുകൊണ്ടുതന്നെ പൊതുഗതാഗത സംവിധാനം ശക്തിപ്പെടുത്താനുള്ള കേരളത്തിന്റെ തീരുമാനം തെറ്റായിരുന്നുമില്ല. പക്ഷേ അതിന്റെ മറവിൽ നഷ്ടക്കണക്കിലെ ഈ പെരുപ്പം ജനങ്ങളുടെ മുകളിലേക്ക് വീണ്ടും വീണ്ടും തള്ളേണ്ടതുണ്ടോ എന്ന ചോദ്യവും ഉയരേണ്ടതുണ്ട്.

**എന്തുകൊണ്ട് നഷ്ടം**

ഏതു കച്ചവടവും നടത്തുന്നയാൾ നോക്കുന്ന അടിസ്ഥാന കാര്യം വരവെത്ര, ചെലവെത്ര എന്നതാണ്. ബസ് സർവീസിനെ സംബന്ധിച്ചിടത്തോളം പ്രധാനമായും വരവ് ടിക്കറ്റ് വരുമാനമാണ്. ടിക്കറ്റിതര വരുമാനം പരിമിതമായ തോതിൽ ഉണ്ടാവും. അതു പക്ഷേ വളരെ ചെറിയ വിഹിതം മാത്രമാണ്. ചെലവെന്നു പറയുന്നത് ബസിന്റെ വില, ജീവനക്കാരുടെ ശമ്പളം, ഡീസൽ ചെലവ്, മറ്റ് അടിസ്ഥാന സൗകര്യങ്ങളൊരുക്കാനുള്ള ചെലവ് എന്നിവയാണ്. ഒരു ഓർഡിനറി ബസ് ഒരുദിവസം ഓടിക്കാൻ ഏകദേശം 12000 രൂപയെങ്കിലും ചെലവ് വരുമെന്നാണ് സാധാരണക്കാർ കരുതുന്നത്. കെഎസ്ആർടിസി എംഡി കുറച്ചുനാൾ മുമ്പുകൊടുത്ത അഭിമുഖത്തിൽ പറഞ്ഞത് 9000 രൂപ ചെലവ് വരുമെന്നാണ്. 15000 രൂപയോളം വരവുണ്ടാകുമെന്നും പറഞ്ഞിരുന്നു. അതായത് 6000 രൂപയെങ്കിലും ലാഭം. പക്ഷേ ഈ കണക്ക് അപ്പാടെ ശരിയാവണമെന്നില്ല. അതു ശരിയാണെങ്കിൽ ഒരു ചോദ്യമുയരും, പിന്നെയെങ്ങനെ നഷ്ടം വരും.

നഷ്ടം വരുന്ന വഴികളിൽ പ്രധാനമായും പറയുന്നത് ജീവനക്കാരുടെ എണ്ണം കൂടുതലാണെന്നതാണ്. 6400 ബസുകൾ ആണ് കുറച്ചുനാൾ മുമ്പ് കെഎസ്ആർടിസിക്ക് ഉണ്ടായിരുന്നത്. ഏകദേശക്കണക്കാവും. കൃത്യമായ കണക്ക് കെഎസ്ആർടിസിയിൽ ഉണ്ടാവാൻ വഴിയില്ല. ഈ ബസുകളിൽ 85 ശതമാനം മാത്രമാണ് ഓടുന്ന സ്ഥിതിയിലുള്ളത്. 1200 ബസുകളെങ്കിലും മിക്കപ്പോഴും കട്ടപ്പുറത്താണ്. അതു കഴിച്ചാൽ 5200 ബസ് എന്നു കൂട്ടാം. മുപ്പതിനായിരത്തോളം ജീവനക്കാരാണ് കോർപറേഷനുള്ളത്. ഒരു ബസിന് 6 ജീവനക്കാരെന്നു വേണമെങ്കിൽ കണക്കുകൂട്ടാം. ശമ്പളക്കണക്കു നോക്കിയാൽ തന്നെ എംഡി പറഞ്ഞ കണക്കിൽ പൊരുത്തക്കേടു കാണാം. എന്തുകൊണ്ട് ജീവനക്കാരുടെ എണ്ണം കൂടുന്നു എന്നു ചോദിച്ചാൽ അശാസ്ത്രീയമായ ഷിഫ്റ്റ് സമ്പ്രദായം കൂടി കണക്കിലെടുക്കണം. ഓർഡിനറി ബസുകൾ ഓടിക്കുന്നവർ ഒരു ദിവസം രണ്ടു ഡ്യൂട്ടിയെങ്കിലും ചെയ്യും. അപ്പോൾ അടുത്ത ദിവസം അവധി. ദീർഘദൂര സർവീസുകളിൽ ഇത് മൂന്നു ഡ്യൂട്ടി വരെയാകും. അതായത് ഒരു ജീവനക്കാരൻ ആഴ്ചയിൽ രണ്ടുദിവസമേ എത്തൂ. ഇതനുസരിച്ച് അധികം ജീവനക്കാരെ നിയമിക്കേണ്ടിവരും. അവർക്ക് ശമ്പളം മാത്രമല്ല, പിഎഫ് തുടങ്ങി എല്ലാ ആനുകൂല്യങ്ങളും കണ്ടെത്തേണ്ടിവരും. ജീവനക്കാർക്ക് സിംഗിൾ ഷിഫ്റ്റ് സമ്പ്രദായം ഏർപ്പെടുത്താൻ തീരുമാനിച്ചെങ്കിലും അതെത്രത്തോളം വിജയമായിട്ടുണ്ടെന്ന് വ്യക്തമായിട്ടില്ല.

നഷ്ടം ഉണ്ടാക്കുന്ന രണ്ടാമത്തെ ഘടകം പ്ലാനിങ് ഇല്ലായ്മയാണ്. ബസ് ഓടിക്കാൻ ഇറങ്ങിയാൽ അത് ചെയ്യണം. പക്ഷേ, കോർപറേഷന് ഇടപാടുകൾ പലതാണ്. ബസ് സ്റ്റാൻഡ് നടത്തണം, വർക് ഷോപ്പ് നടത്തണം, ബോഡി നിർമിക്കണം, തുടങ്ങി ഇടപാടുകൾ പലതാണ്. ഇവിടെയെല്ലാം സ്ഥിരം ജീവനക്കാരുണ്ട്. ഓരോ ഇനത്തിലും നഷ്ടക്കണക്ക് കൂടുന്നതല്ലാതെ വലിയ പ്രയോജനമൊന്നും കാണുന്നില്ല. വർക് ഷോപ്പുകൾ പലരുടെയും കറവപ്പശുവാണ്. ഗുണനിലവാരമില്ലാത്ത സ്പെയർ പാർട്സ് വാങ്ങിക്കൂട്ടി പിന്നെയും പിന്നെയും കോർപറേഷനെ നഷ്ടത്തിലാക്കുമ്പോൾ ചിലരുടെ പോക്കറ്റിൽ ലക്ഷങ്ങളെത്തും. ഇതാണ് സ്ഥിതി. വണ്ടി ഓടണമെങ്കിൽ ടയർ വേണം, ഡീസൽ വേണം. എന്നാൽ അതിനു കാശില്ല. കോർപറേഷന്റെ കണക്കനുസരിച്ച് ഒരു ദിവസം ടിക്കറ്റ് ഇനത്തിൽ ലഭിക്കുന്ന വരുമാനത്തിന്റെ ഇരട്ടി ചെലവുണ്ട്. ഈ നഷ്ടം ഒരു മാസം 180 കോടിയോളം വരും. അതുകൊണ്ടുതന്നെ 60 കോടി രൂപയോളം സർക്കാർ സഹായമായി നൽകും. പിന്നെ പെൻഷനായി 20 കോടി വേറെയും. പെൻഷൻകാരുടെ എണ്ണം ജീവനക്കാരുടെ എണ്ണത്തേക്കാൾ കൂടുതലായതിനാൽ ഈ ഇനത്തിൽ വൻതുക തന്നെ കണ്ടെത്തേണ്ടിവരും.

**ബസ് വാങ്ങൽ**

പുതിയ ബസ് വാങ്ങുക മുകളിലുള്ളവർക്ക് ഹരമാണ്. ഇതിനായി സർക്കാർ പ്ലാൻ ഫണ്ട് ലഭ്യമാകുമെന്നും അതിനാൽ കെഎസ്ആർടിസിക്ക് ചെലവൊന്നുമില്ലെന്നുമാണ് പറയുന്നത്. അതുകൊണ്ടാവും പുതിയ ഷാസി വാങ്ങിക്കൊണ്ടേയിരിക്കും. അങ്ങനെ വാങ്ങിയ ഷാസിയിൽ ബോഡി പണിയാതെയിട്ട് കാടു പിടിച്ചുകിടക്കുന്ന പടം കണ്ടത് ഓർക്കുന്നു. വാങ്ങിക്കഴിഞ്ഞാൽ പിന്നെ ബസ്ഓടിയാലെന്ത്, ഇല്ലെങ്കിലെന്ത്. ഇതുപോലെ നയാ പൈസ ചെലവില്ലാതെ കേന്ദ്രത്തിൽ നിന്നു കിട്ടിയ ജൻ റം ബസുകളെല്ലാം പല ഡിപ്പോകളിലായി കാടു കയറി കിടക്കുന്നുണ്ട്. വേണ്ടെങ്കിൽ ആക്രിവിലയ്ക്ക് വിറ്റിരുന്നെങ്കിൽ അതെങ്കിലും മുതൽക്കൂട്ടായേനേ. പൈസ ചെലവില്ലാതെ കിട്ടിയ ജൻ റം ബസുകൾ ഓടിച്ചാൽ പോലും നഷ്ടമാണെന്നാണ് സിഐടിയു നേതാവായ ആനത്തലവട്ടം ആനന്ദൻ ഒരു ചാനൽ ചർച്ചയിൽ പറഞ്ഞത്. ആ കണക്ക് അങ്ങോട്ടു തീരെ ദഹിക്കുന്നില്ല എന്നു മാത്രം പറയാം.

**ഷെഡ്യൂൾ നിശ്ചയിക്കൽ**

കെഎസ്ആർടിസിക്ക് ഏതു റൂട്ടിലും ഓടുന്നതിന് തടസ്സമൊന്നുമില്ല. ഷെഡ്യൂൾ നിശ്ചയിക്കുന്നതൊക്കെ തിരുവനന്തപുരത്തുനിന്നാണ്. അവിടെയിരുന്നു നിശ്ചയിക്കുന്ന റൂട്ടിലും സമയത്തും ബസ് ഓടുമ്പോൾ ചിലപ്പോൾ ആള് ആവശ്യത്തിനുണ്ടാവില്ല. കൊട്ടാരക്കര സ്റ്റാൻഡിൽ നിന്ന് കൊല്ലത്തേക്കു പോകാൻ 500 പേർ നിൽപുണ്ടെങ്കിലും ബസ് എല്ലാം പോകുന്നത് പുനലൂരിലേക്കായിരിക്കും. അത് ആളുണ്ടെങ്കിലും ഇല്ലെങ്കിലും. അതിൽ ഒരു ബസ് എങ്കിലും തിരിച്ച് കൊല്ലത്തേക്ക് അയയ്ക്കാമെന്നു വച്ചാൽ സ്റ്റാൻഡിൽ ഇരിക്കുന്നവന് അതിനധികാരമില്ല. അതാണ് സ്ഥിതി.



മറ്റൊരു തമാശയും ഇടയ്ക്കിടെ അരങ്ങേറാറുണ്ട്. സ്വകാര്യ ബസുകാർ ഒരു കുഴപ്പവുമില്ലാതെ ഓടിക്കൊണ്ടിരിക്കുന്ന റൂട്ട് ഏറ്റെടുക്കണമെന്ന് തിരുവനന്തപുരത്തിരിക്കുന്ന മേലാളന്മാർക്കു തോന്നും. ഉടൻ അവിടെ ഒരു കെഎസ്ആർടിസി സർവീസ് ഇടും. ചിലപ്പോൾ ലാഭകരമായി ഓടിക്കൊണ്ടിരിക്കുന്ന ചെയിൻ സർവീസുകളിലെ ബസുകൾ തന്നെ പിൻവലിച്ച് പുതിയ റൂട്ടിൽ ഓടിച്ചുകളയും. അതോടെ ആ ചെയിൻ സർവീസ് കുളമാകും. പുതിയ റൂട്ടിൽ കെഎസ്ആർടിസി ഓടിത്തുടങ്ങുന്നതോടെ സ്വകാര്യ ബസുകാർ പിൻവലിയും. അതോടെ കെഎസ്ആർടിസിക്കാരുടെ ആവേശവും കഴിയും. പിന്നെ ബസ് ഓടിയാലായി, ഇല്ലെങ്കിലായി. നല്ല രീതിയിൽ ഓടിയിരുന്ന പത്തനംതിട്ട -ചെങ്ങന്നൂർ, പുനലൂർ- മുണ്ടക്കയം സർവീസുകളൊക്കെ എങ്ങനെ നഷ്ടത്തിലായി എന്നു മാത്രം പഠിച്ചാൽ കോർപറേഷന്റെ നഷ്ടക്കണക്കുകളിലേക്കുള്ള വഴികാട്ടിയാകും അത്.

**ആരാണ് കുറ്റക്കാർ**

നഷ്ടക്കണക്കു പറഞ്ഞിരുന്നാൽ ഒരു പുസ്തകം എഴുതിയാലും തീരില്ല. എന്നാൽ കോർപറേഷനെ രക്ഷിക്കാൻ എന്തെങ്കിലും ശ്രമമുണ്ടോ എന്നും അറിയില്ല. അതിൽ മാനേജ്മെന്റും തൊഴിലാളി യൂണിയനുകളുംഒരുപോലെ കുറ്റക്കാരാണ്. കുറച്ചുവർഷം മുമ്പ് കെഎസ്ആർടിസിയെ മേഖലാടിസ്ഥാനത്തിൽ വിഭജിക്കാനുള്ള ആലോചന വന്നു. എന്നാൽ ശമ്പളം കുറയും, ആനുകൂല്യങ്ങൾ പോകും തുടങ്ങി എന്തൊക്കെയോ ന്യായം പറഞ്ഞ് യൂണിയനുകൾ എതിർപ്പുയർത്തി. അന്ന് അതു ചെയ്തിരുന്നെങ്കിൽ കാസർകോട്ടെ ഷെഡ്യൂൾ തിരുവനന്തപുരത്തിരുന്നു തീരുമാനിക്കുന്ന സ്ഥിതി വരില്ലായിരുന്നു. പക്ഷേ യൂണിയനുകളുടെ ശക്തി കുറയരുതല്ലോ. ഏതായാലും സമ്മർദം വിജയിച്ചു. പിന്നീട് അതുപോലെ ഒരു പ്രശ്നം വന്നത് നഗരഗതാഗതം മെച്ചപ്പെടുത്താനുള്ള കേന്ദ്ര സർക്കാർ പദ്ധതിയിലൂടെകിട്ടിയ ജൻറം ബസുകളുടെ കാര്യത്തിലാണ്. ഈ ബസുകൾ യഥാർഥത്തിൽ അതാത് നഗരസഭകൾ നിയന്ത്രിക്കേ താണ്. എന്നാൽ അവർക്കതിനുള്ള സൗകര്യം ഇവല്ലെന്നു പറഞ്ഞ് സർക്കാർ അത് പ്രത്യേക കമ്പനിക്കു കീഴിൽ കൊണ്ടുവരാൻ ശ്രമിച്ചു. അപ്പോഴും എതിർപ്പുയർന്നു. ഒടുവിൽ കേരള അർബൻ റോഡ് ട്രാൻസ്പോർട്ട് കോർപറേഷൻ (കെയുആർടിസി) രൂപീകരിച്ച് അതിനെ കെഎസ്ആർടിസിയുടെ അനുബന്ധ കമ്പനിയാക്കുകയായിരുന്നു. ഫലത്തിൽ അതും കടലിൽ കായം കലക്കിയതുപോലെയായി. വരുമാനം വന്നതല്ലാതെ യഥാസമയം അവയുടെ അറ്റകുറ്റപ്പണി പോലും നടത്തിയില്ല. ദിവസം 30000 രൂപയോളം ലഭിച്ചിരുന്ന സർവീസുകൾ ഓയിൽ മാറ്റാൻ കാശില്ലെന്നു പറഞ്ഞ് നിർത്തിവച്ചിരുന്നു. ഒടുവിൽ മിക്കവാറും ബസുകൾ കട്ടപ്പുറത്തായി. അത് കാടുപിടിച്ച് പലയിടത്തും കിടപ്പുണ്ട്. ഇനി വൈദ്യുതി വണ്ടിയിലാണു ഭാവിയെന്നു പറഞ്ഞ് വാങ്ങിയ അത്തരം വണ്ടികളും എവിടെയോ തുരുമ്പിച്ചു നശിക്കുന്നുണ്ട്. ഇതിനിടയിലാണ് കെ സ്വിഫ്റ്റ് എന്ന പുതിയ പരിഷ്കാരം.

**കെ സ്വിഫ്റ്റ്**

കെഎസ്ആർടിസി ചെയർമാനും മാനേജിങ് ഡയറക്ടറും ആയി നിയമിതനായ ബിജു പ്രഭാകറിന് ഈ സംവിധാനത്തോട് ഒരു മതിപ്പുമില്ല. ജീവനക്കാർ ഡീസൽ മോഷ്ടിക്കുന്നതുകൊണ്ടാണ് നഷ്ടം വരുന്നതെന്നും മറ്റും പരസ്യമായി പറഞ്ഞ അദ്ദേഹവും യഥാർഥ പ്രശ്നം എന്താണെന്ന് പഠിക്കാൻ ശ്രമിച്ചില്ല. മുഴുവൻ കുറ്റവും തൊഴിലാളികളിൽ ചുമത്തിയ അദ്ദേഹത്തിന്റെ ലക്ഷ്യം തന്നെ പുതിയ കമ്പനി രൂപീകരിക്കുകയായിരുന്നു. കെ സ്വിഫ്റ്റ് വളരെ സിംപിൾ ആയ പരിപാടിയാണ്. പുതിയ കമ്പനി കുറച്ചു ബസ് വാങ്ങുന്നു. സർക്കാർ സഹായത്തോടെ തന്നെ. എന്നിട്ട് അതിന് ജീവനക്കാരെ കരാർ അടിസ്ഥാനത്തിൽ നിയമിക്കുന്നു. (കേന്ദ്ര സർക്കാരിന്റെ കരാർ നിയമനത്തിനെതിരെ പോരാടുന്ന ഒരു പാർട്ടി ഭരിക്കുന്ന സർക്കാരിനു കീഴിലാണ് എന്നു പ്രത്യേകം ഓർക്കണം). എന്നിട്ട് ജീവനക്കാരെ സഹിതം ഈ ബസ് കെഎസ് ആർടിസിക്കു വാടകയ്ക്കു കൊടുക്കുന്നു. അതിന് കിലോമീറ്ററിന് 26 രൂപവരെ ഈടാക്കുന്നു. ഡീസൽ ചെലവ്, ശമ്പളച്ചെലവ്, മറ്റ് അനുബന്ധ ചെലവുകൾ ഒക്കെ കെഎസ്ആർടിസി തന്നെ വഹിക്കണം. എന്താണ് ഇതുകൊണ്ട് ഉദ്ദേശിക്കുന്നതെന്ന് ആർക്കറിയാം. സ്ലീപ്പർ, സെമി സ്ലീപ്പർ ബസ് ഒക്കെ ദീർഘദൂര സർവീസിന് ഉപയോഗിക്കുന്നത് നല്ല കാര്യമാണ്. പക്ഷേ കെഎസ്ആർടിസി ഓടുന്ന ലാഭകരമായ റൂട്ടുകളൊക്കെ സ്വിഫ്റ്റ് ഓടിക്കാനായി മാറ്റിവയ്ക്കുകയും നഷ്ടം ഉണ്ടാക്കുന്ന സർവീസുകൾ മാത്രം കെഎസ്ആർടിസിക്കു മാറ്റിവയ്ക്കുകയും ചെയ്യുമ്പോൾ സംഭവിക്കുക കെഎസ്ആർടിസി ഇല്ലാതാവുകയും കെ സ്വിഫ്റ്റ് നിലനിൽക്കുകയുമായിരിക്കും. കെഎസ്ആർടിസിക്ക് വായപ സംഘടിപ്പിക്കാനായി രൂപീകരിച്ച കെടിഡിഎഫ്സി എന്ന സ്ഥാപനം എങ്ങനെ കെഎസ്ആർടിസിയെ തകർത്തു എന്ന കഥ ഇതിനോട് അനുബന്ധമായി ചേർത്തുവായിക്കണം. കെഎസ്ആർടിസിയുടെ മിക്കവാറും ബസ് സ്റ്റാൻഡുകളൊക്കെ ഇപ്പോൾ അവരുടെ കസ്റ്റഡിയിലാണ്. അവിടൊക്കെ ആർക്കും

വേണ്ടാത്ത കുറേ കെട്ടിടങ്ങളും കെട്ടിയുയർത്തിയിട്ടുണ്ട്.

കെ സ്വിഫ്റ്റ് വലിയ ലാഭത്തിലാണ് ഓടുന്നതെന്ന് വലിയ കഥകൾ ഒക്കെ ഇറങ്ങുന്നുണ്ട്. പക്ഷേ 48 രൂപ മാത്രമാണ് കിലോമീറ്റർ വരുമാനമെന്നാണ് പുറത്തുവരുന്ന കണക്കുകൾ വ്യക്തമാക്കുന്നത്. അതുകൊണ്ടുതന്നെ ഭാവി എന്താവുമെന്ന് കണ്ടറിയണം.

**ലാഭ ചിന്ത**

ആദ്യം ചോദിച്ച ചോദ്യം വീണ്ടും ഉയരുകയാണ്. പൊതുഗതാഗതം നടത്തേണ്ടത് ലാഭചിന്തയിൽ മാത്രം അടിസ്ഥാനമാക്കിയാവണോ? ഒരു നഗരത്തിനു മാത്രമായി സ്ഥാപിച്ചതാണ് കൊച്ചി മെട്രോ. അതിനായി 5500 കോടിയിലേറെ ആദ്യ ഘട്ടത്തിൽ മുടക്കാൻ സർക്കാരിന് മടിയൊന്നുമുണ്ടായില്ല. രണ്ടാം ഘട്ടത്തിനും തുക മുടക്കുന്നു. പ്രതിദിനം അമ്പതിനായിരത്തോളം ആളുകൾ യാത്ര ചെയ്യുന്നു എന്ന് അവകാശവാദം ഉയരമ്പോഴും മാസം 30 കോടിയോളം നഷ്ടത്തിലാണ് മെട്രോ ഓടുന്നത്. വർഷം 360 കോടി. എന്നാൽ അതുമൂലം കൊച്ചി നഗരത്തിലിറങ്ങുന്ന സ്വകാര്യ വാഹനങ്ങളുടെ എണ്ണം കുറഞ്ഞിട്ടുണ്ടെന്നും കാർബൺ എമിഷൻ കുറഞ്ഞിട്ടുണ്ടെന്നും ഒക്കെ അവകാശവാദം ഉയർത്തിയാണ് നഷ്ടക്കണക്കിനെ പ്രതിരോധിക്കുന്നത്. എന്നാൽ ദിവസം ലക്ഷക്കണക്കിന് ആളുകൾ യാത്ര ചെയ്യുന്ന കെഎസ്ആർടിസിയുടെ കാര്യത്തിൽ നഷ്ടം വലിയ പാതകമാണെന്നാണ് പൊതുജനം ഉൾപ്പെടെ പറയുന്നത്. പൊതുഗതാഗത സംവിധാനത്തിനായി സബ്സിഡി ഉൾപ്പെടെ കൊടുക്കേണ്ടത് ആവശ്യമാണ്. എന്നാൽ പാതുവിപണിയേക്കാൾ 21 രൂപ വരെ ഡിസലിനു വില കൂട്ടി എണ്ണക്കമ്പനികൾ ഉൾപ്പെടെ കെഎസ്ആർടിസിയെ കൊള്ളയടിക്കുകയാണ്.

**പരിഹാരം വേണം**

കെഎസ്ആർടിസിയുടെ പ്രശ്നം പരിഹരിക്കേണ്ടത് അതിന് അന്ത്യം കുറിച്ചുകൊണ്ടാവരുത്. പുന:സംഘടന ആവശ്യമെങ്കിൽ അതു നടത്തുക തന്നെ ചെയ്യണം. കണ്ടക്ടർമാരുടെ പ്രമോഷൻ തസ്തികയായി ഡിപ്പോ മേധാവി സ്ഥാനം മാറ്റുന്നതിനു പകരം മികവുറ്റ മാനേജമെന്റ് പ്രഫഷണലുകളെ നിയമിച്ചാൽ തന്നെ പകുതി പ്രശ്നം മാറും. സ്വതന്ത്രമായി ഷെഡ്യൂൾ നിശ്ചയിക്കാനുൾപ്പെടെയുള്ള അധികാരവും ഡിപ്പോയിൽ വരണം. നേരിട്ടു നടത്താൻ ബുദ്ധിമുട്ടുള്ളതൊക്കെ ഔട്ട്സോഴ്സ് ചെയ്യുകതന്നെ വേണം. അതിനു യൂണിയനുകളും സഹകരിക്കണം. കൈത്താങ്ങുമായി സർക്കാരും കൂടെ നിൽക്കണം. ഇത്രയും ചെയ്യാമെങ്കിൽ തന്നെ കെഎസ്ആർടിസിയെ കേരളത്തിന്റെ അഭിമാനമായി നിലനിർത്തുകതന്നെ ചെയ്യാനാവും.

എങ്ങനെ സർവീസ് കുറയ്ക്കാം എന്നതാവരുത് ചിന്ത. ഗ്രാമീണ മേഖലകളെ ഉൾപ്പെടെ ബന്ധിപ്പിച്ച്, രാത്രികാല സർവീസ് ഉൾപ്പെടെ നടത്തി വേണം കെഎസ്ആർടിസി മുന്നോട്ടുപോകാൻ. അതു ചെയ്യണമെങ്കിൽ ലാഭകരമായ സർവീസുകളും അത്ര ലാഭകരമല്ലാത്ത സർവീസുകളും ഒരുപോലെ നടത്തിക്കൊണ്ടു പോയേ പറ്റൂ. ഉള്ള ജീവനക്കാരെ ഫലപ്രദമായി ഉപയോഗിക്കാൻ കഴിയണം. അല്ലാതെ തൊഴിലാളികളെ ചൂഷണം ചെയ്ത് ലാഭമുണ്ടാക്കാമെന്ന മന:സ്ഥിതി പാടില്ല. എഴുതിയാൽ തീരില്ല. എങ്കിലും പറയട്ടെ, കെഎസ്ആർടിസിയെ ജനം സ്നേഹിക്കുന്നുണ്ട്. കേരളത്തിലെ ജനങ്ങൾക്കു മൊത്തം ഉപകാരപ്രദമായ മറ്റൊരു പൊതുമേഖലാ സംവിധാനം വേറെ ഇല്ലെന്നുതന്നെ പറയേണ്ടിവരും.

**മേമ്പൊടി**

ഇ.പി. ജയരാജൻ തലമുതിർന്ന നേതാവാണ്. അതുകൊണ്ടാവും നാവെടുത്ത് വളച്ചാൽ വിവാദം ഉയരും. എന്തു ചെയ്യാം. ഇടതുമുന്നണി കൺവീനറായതിന്റെ ആവേശത്തിൽ മുസ്ലിം ലീഗിനെ ഇടതു മുന്നണിയിലേക്ക് ക്ഷണിക്കുകയേ ചെയ്തുള്ളു. പിന്നൊന്നും പറയേണ്ട. തിരുത്തലായി, പ്രസ്താവനയായി ആകെ പ്രശ്നം. അതിനിടയിൽ രസകരമായി തോന്നിയത് മറ്റൊരു കാര്യമാണ്. ഇടതുമുന്നണിയിൽ കൂടുതൽ കക്ഷികളെ ചേർത്ത് വിപുലീകരണം അജണ്ടയിലുണ്ടത്രേ. ശ്രീലങ്കയിലെപ്പോലെ ദേശീയ സർക്കാർ രൂപീകരിക്കുകയാണോ ലക്ഷ്യമെന്നു മാത്രം വ്യക്തമല്ല.

# നിൻദാസൻ ദാവീദിനെ ഓർത്ത്

**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**




നമ്മിൽ അധികമാരും അറിഞ്ഞിട്ടില്ലാത്ത, മലങ്കരയിലെ എല്ലാവരും അറിയേണ്ടുന്ന, ഒരു പക്ഷെ ഭാവിയിൽ ആഗോളസഭയിൽ തന്നെ അറിയപ്പെടാൻ സാധ്യതയുള്ള, ഒരു പുണ്യ പുരോഹിതന്റെ എളിയജീവിതം അനുഭവിച്ചറിഞ്ഞവരുടെ സാക്ഷ്യസമാഹാരമാണ് "നിൻ ദാസൻ ദാവീദിനെ ഓർത്ത്: ഡേവിഡ് ഇല്ലിരിക്കൽ അച്ചൻ വ്യക്തിയും സാക്ഷ്യവും" എന്ന ഗ്രന്ഥം. ബഹു. ഡേവിഡ് ഇല്ലിരിക്കലച്ചന്റെ സഹോദരീപുത്രൻ മോൺ. ഡോ. ജോൺസൻ കൈമലയിൽ കോർ-എപ്പിസ്ക്കോപ്പാ ചിട്ടപ്പെടുത്തി, മലങ്കര സെമിനാരി പബ്ലിക്കേഷൻസ് പ്രസിദ്ധീകരിച്ചിട്ടുള്ള ഈ ഗ്രന്ഥം, ഇല്ലിരിക്കലച്ചന്റെ ജീവിതത്തെക്കുറിച്ചു രചിക്കപ്പെടാൻ പോകുന്ന അനേക പുസ്തകങ്ങളിൽ ആദ്യത്തേത് മാത്രമാണെന്ന് പറയുന്നതാകും ശരി. ആവർത്തിച്ചു കേൾക്കാൻ ഇഷ്ടം തോന്നുന്ന ഒരു മനോഹര കാവ്യം പോലെ വായിച്ചുതുടങ്ങിയാൽ അവസാന താളിലെത്താതെ അടയ്ക്കാൻ തോന്നാത്ത അനുഭവസാക്ഷ്യങ്ങളുടെ അക്ഷയകലവറയാണ് ഈ ലേഖനസമാഹാരം. ഇല്ലിരിക്കലച്ചനെ അടുത്തറിഞ്ഞവരുടെ രചനകളിലൂടെ പുതുതലമുറയ്ക്ക്, മലങ്കരയിലെ മണ്മറഞ്ഞ ഒരു പുണ്യപുരോഹിതൻ മുമ്പോട്ടുവയ്ക്കുന്ന മാതൃകയും വെല്ലുവിളികളും അടുത്തറിയാനുള്ള ഭാഗ്യം സിദ്ധിച്ചിരിക്കുന്നു. ഒരിക്കലും മരിക്കില്ലെന്നു കരുതി ജീവിക്കുന്നവരും ഒരിക്കലും ജീവിക്കാൻ സാധിച്ചില്ലലോ എന്നു കരുതി മരിക്കുന്നവരും വിരളമല്ലാത്ത ഈയുലകത്തിൽ മരണത്തെ ഭയമില്ലാതെ നിത്യജീവനെ പുല്കിയ ഒരു വിശുദ്ധ വൈദികന്റെ ജീവിതകഥയാണിത്. പുസ്തകത്തെ പരിചയപ്പെടുത്തുന്നതോടൊപ്പം ഈ ലേഖനരചയിതാക്കളുടെ അക്ഷരങ്ങളിലൂടെ അനാവൃതമാവുന്ന ഇല്ലിരിക്കലച്ചന്റെ നിർമ്മല ജീവിതത്തെ ചുരുങ്ങിയ വാക്കുകളിലൂടെ വായനക്കാരിലെത്തിക്കാനും ഈ അവലോകനത്തിലൂടെ ശ്രമിക്കുന്നു.

**നൂതന വെല്ലുവിളികൾക്കുള്ള ഉത്തരം**

ആധുനിക സന്യാസ-വൈദിക ജീവിതം നേരിടുന്ന പല വെല്ലുവിളികൾക്കും ഉത്തരം നല്കുന്നതിനുള്ള ഉത്തമവഴിയാണ് ഇല്ലിരിക്കലച്ചനെപ്പോലെയുള്ള വിശുദ്ധരായ വൈദികരുടെ ജീവിതം. ബെനഡിക്റ്റ് പതിനാറാമൻ മാർപാപ്പ 2010-ൽ സെമിനാരിക്കാർക്കെഴുതിയ കത്തിൽ തന്റെ ഒരു കൗമാരജീവിതാനുഭവം വിവരിക്കുന്നു. രണ്ടാം ലോകമഹായുദ്ധകാലത്ത് നിർബന്ധിത സൈന്യസേവനത്തിന് തിരഞ്ഞെടുക്കപ്പെട്ട പതിനേഴ് വയസ്സുള്ള ജോസഫ് റാറ്റ്സിംഗറിനോട് ഭാവിയിൽ ആരാകാൻ ആഗ്രഹിക്കുന്നു എന്ന് ചോദിച്ച സൈനിക മേധാവിക്ക് ലഭിച്ച ഉത്തരം താൻ ഒരു കത്തോലിക്കാ പുരോഹിതൻ ആകാൻ പോകുന്നു എന്നായിരുന്നു. "പുതിയ ജർമ്മനിയിൽ വൈദികർക്ക് കാര്യമായ കർത്തവ്യമുണ്ടാവുമെന്ന് തോന്നുന്നില്ല. അതിനാൽ നീ മറ്റേതെങ്കിലും ജീവിതരീതി സ്വീകരിക്കുന്നതാകും അഭികാമ്യം". സൈനിക മേധാവിയുടെ ഈ അഭിപ്രായത്തിന് തന്റെ ജീവിതംകൊണ്ട് ഉത്തരം നല്കിയ മാർപാപ്പ എഴുതുന്നു: "ഈ സൈനീക ഉദ്യോഗസ്ഥൻ വിഭാവനം ചെയ്യുന്ന "പുതിയ ജർമ്മനി" അവസാനിക്കാറായിരിക്കുന്നു. അതുകൊണ്ടു തന്നെ

ഇപ്പോഴത്തെ ക്ലേശ-ദുരിത കാലഘട്ടത്തിൽ ജർമ്മനിയിൽ മുമ്പത്തേക്കാളും അധികമായി വൈദികരെ ആവശ്യമാണ്."

വൈദിക-സന്യാസ ജീവിതശൈലി ഇന്ന് വലിയ "ഭാവിയുള്ള" ജീവിതാന്തസല്ല എന്ന് ചിന്തിക്കുകയും ഈ ജീവിതത്തിന്റെ ശോഭകെടുത്തുന്ന വാർത്തകൾ വമ്പിച്ച ആഘോഷങ്ങളായി മാറുകയും ചെയ്യുന്ന വർത്തമാനകാലത്തിൽ ഇല്ലിരിക്കലച്ചന്റേത് പോലെയുള്ള സാക്ഷ്യജീവിതങ്ങൾ ഇനിയും അറിയപ്പെടേണ്ടതും അനുകരിക്കപ്പെടേണ്ടതും ആഘോഷിക്കപ്പെടേണ്ടതുമാണ്. ലോകത്തിന് മനസ്സിലാക്കാനോ ഉൾക്കൊള്ളാനോ പ്രയാസമുള്ള ഈ ജീവിതത്തിന്റെ രഹസ്യം ഇന്നും ജീവിക്കുന്ന ക്രിസ്തുവുമായുള്ള ആഴമായ വ്യക്തിബന്ധത്തിൽ അധിഷ്ഠിതമായിരിക്കുന്നു. ബ. ഡോ. ആന്നിയിൽ തരകനച്ചൻ എഴുതുന്നു: "ജീവിതത്തെ ക്രിസ്തുവിന്റെ നിത്യ സന്ദേശമാക്കിമാറ്റിയ ഈ തീർത്ഥാടകന്റെ അജ്ഞാതമായ ജീവിതരഹസ്യം സഭയുടെ അംഗങ്ങളായ നമ്മുടെ ഓരോരുത്തരുടെയും മനഃസാക്ഷിയുടെയും മുൻപിൽ ചുരുളഴിയാതെയും, ഉത്തരം ലഭിക്കാതെയും നിലകൊള്ളുന്നു" (പേജ് 167).

**ഇടവകയിലെ ക്രിസ്തുവിന്റെ പ്രതിരൂപം**

തങ്ങളുടെ ഭൗതീക ജീവിതത്തിൽ ക്രിസ്തീയ പുണ്യങ്ങളുടെ സൗരഭ്യം പ്രസരിപ്പിച്ചതിനുശേഷം ദൈവത്തിൽ വിലയം പ്രാപിച്ചു അവിടുത്തെ സ്വർഗീയ ഉദ്യാനത്തെ അലങ്കരിക്കാൻ ഭാഗ്യം സിദ്ധിച്ച മനോഹര പുഷ്പങ്ങളാണ് വിശുദ്ധരെന്ന് നമുക്കറിയാം. ഇല്ലിരിക്കലച്ചൻ എല്ലാ അർത്ഥത്തിലും തന്റെ ജീവിതത്തിലൂടെ യേശുക്രിസ്തുവിനെ ഒരു സന്യാസിയുടെ നിർമ്മലതയോടെ അജപാലനമേഖലകളിൽ പുനഃരവതരിപ്പിച്ചു. അച്ചന്റെ സെമിനാരിപരിശീലന കാലത്തെ സതീർത്ഥ്യനും പിന്നീട് ഓർത്തഡോക്സ് സഭയിൽ ചേർന്ന് വൈദികനായി ഇപ്പോൾ അമേരിക്കയിൽ അജപാലകനുമായിരിക്കുന്ന വന്ദ്യ കുര്യാക്കോസ് തരകൻ കോർ എപ്പിസ്കോപ്പ സാക്ഷ്യപ്പെടുത്തുന്നു: "അസാധാരണമാം വിധം വ്യത്യസ്തനായ ഒരു മനുഷ്യനായിരുന്നു ഞാനറിഞ്ഞ ഡേവിഡ്. മറ്റുള്ളവരുടെ ക്ഷേമമായിരുന്നു അദ്ദേഹത്തിന്റെ അഭിനിവേശവും സന്തോഷവും. അദ്ദേഹത്തിന്റെ പൗരോഹിത്യ ജീവിതവും മറ്റുള്ളവർക്ക് വേണ്ടി പൂർണ്ണമായും ജീവിക്കുന്നതിന് വേണ്ടിയായിരുന്നു" (പേജ് 113).

ലോകദൃഷ്ടിയിൽ അമൂല്യമെന്ന് കരുതുന്ന പലതിനെയും ത്യജിച്ചുകൊണ്ട് സ്വർഗ്ഗം ഉൽക്കൃഷ്ടമായി കണക്കാക്കുന്നതിനെ പുൽകുന്നതിലാണ് ഇല്ലിരിക്കലച്ചൻ തന്റെ പൗരോഹിത്യത്തിന്റെ സൗഭാഗ്യം കണ്ടെത്തിയത്. അങ്ങനെ അനേകർക്ക് ദൈവീക സാന്നിധ്യമായും, ദൈവകരസ്പർശനത്തിന്റെ അടുത്തറിയുന്ന അനുഭവമായും അച്ചൻ രൂപാന്തരപ്പെട്ടു. ബ. ജോൺ മത്തായി സാർ എഴുതുന്നു: "ലളിതമായ ജീവിതക്രമവും, കഠിനമായ തപസ്സും, പ്രാർത്ഥനയും, ഉപവാസവും, അതോടൊപ്പം ആഴമുള്ള ആധ്യാത്മികതയും ഈ ഇടവകപ്പട്ടക്കാരനെ ഒരു സന്യാസിയാക്കിയിരിക്കുന്നു എന്നാണ് കരുതേണ്ടത്" (പേജ് 125).

ഇല്ലിരിക്കലച്ചൻ ആത്മാവിൽ ദരിദ്രനും, കരുണയുള്ളവനും, നീതിക്കുവേണ്ടി ദാഹിക്കുന്നവനും, ഹൃദയശുദ്ധിയുള്ളവനും, പീഡനമേൽക്കുന്നവനും അങ്ങനെ സുവിശേഷാനുസൃത ജീവിതശൈലിക്ക് തന്നെ സമർപ്പിച്ചവനുമായിരുന്നു. തന്റെ ഇടവക ജനത്തിന്റെ മുൻപിൽ ക്രിസ്തുവിന്റെ പ്രതിപുരുഷനായി അവതരിച്ച അദ്ദേഹം പ്രലോഭനങ്ങളിൽ അകപ്പെടാതെ വിശ്വസ്തനായി, വേദനിക്കുന്നവരുടെ കണ്ണിലേക്ക് ആർദ്രതയോടെ നോക്കി, ചെറിയ കാര്യങ്ങൾ വലിയ സൂക്ഷ്മതയോടെ കൈകാര്യം ചെയ്തു, വിശുദ്ധിയുടെ മാതൃകയായി പരിണമിച്ചു. വന്ദ്യ ജോൺസൺ കൈമലയിൽ കോർ-എപ്പിസ്ക്കോപ്പാ എഴുതുന്നു: "ഒരു വ്യക്തിയുടെ തനിമ വിളിച്ചോതുന്നത് അവൻ തകർച്ചയിലും വേദനയിലും എന്ത് സമീപനം സ്വീകരിക്കുന്നു എന്നതിന്റെ അടിസ്ഥാനത്തിലാണ്. അങ്ങനെയെങ്കിൽ ഡേവിഡ് ഇല്ലിരിക്കലച്ചന്റെ വ്യക്തിത്വം ക്രൂശിതന്റെ മുറിവുകളെ തന്റെ ശരീരത്തിൽ വഹിച്ചവൻ എന്നതാണ്"(പേജ് 205).

**വിശ്വസ്ത കാര്യവിചാരകൻ**

സുവിശേഷത്തിൽ യേശു പറയുന്ന വിശ്വാസയോഗ്യനായ ദാസനെപ്പോലെ (മത്തായി 24: 45-51) യജമാൻ ഏൽപ്പിച്ച കാര്യങ്ങൾ കൃത്യമായും ഭംഗിയായും ചെയ്തിരിക്കുന്ന ഇല്ലിരിക്കലച്ചൻ വിശ്വസ്തനും വിവേകിയും യജമാനന്റെ ജോലിയിൽ പൂർണ്ണമായും വ്യാപൃതനുമായിരുന്നു. അദ്ദേഹം ദൈവത്തോടും തന്നോട് തന്നെയും മറ്റുള്ളവരോടും വിശ്വസ്തനായിരുന്നു. ഇക്കാരണത്താൽ തന്റെ ജീവിത സാഹചര്യങ്ങളിൽ അലിഞ്ഞില്ലാതായി ആന്തരിക നന്മ പുറപ്പെടുവിക്കുന്ന ഉപ്പായും, കത്തിജ്വലിച്ച് പ്രകാശം പ്രസരിപ്പിച്ചു ലോകത്തിന്റെ ആത്മീയ അന്ധകാരം അകറ്റുന്ന വിളക്കായും മാറുന്നതിന് അച്ചന് സാധിച്ചു. ക്രിസ്തുവിന്റെ ശിഷ്യത്വത്തിന്റെ വില മനസ്സിലാക്കിയപ്പോൾ സ്വന്തമായതെല്ലാം ഉപേക്ഷിച്ചു വിദൂരത്തായിരുന്ന ബത്തേരി രൂപതയിലെ മിഷൻ പ്രദേശങ്ങളിൽ പോലും വെളിച്ചമായി പ്രശോഭിച്ചു. അച്ചന്റെ സഹപ്രവർത്തകനായിരുന്ന ബ. സ്റ്റീഫൻ മാത്യു അച്ചൻ എഴുതുന്നു: "കരിമ്പടത്തിന് പോലും ചെറുക്കുവാൻ പറ്റാത്ത അതിഭയങ്കരമായ തണുപ്പിന് പോലും

അച്ചന്റെ തീക്ഷ്ണതയെ ചെറുക്കുവാൻ സാധിക്കില്ലായിരുന്നു. വൈദ്യുതി എത്തിപ്പെടാത്ത സ്ഥലങ്ങൾ, മണ്ണെണ്ണ വിളക്ക് കത്തിച്ചാലും വണ്ടുകൾ മൂടി കെടുത്തും. പുറമെയുള്ള ഇരുട്ടിന് അച്ചന്റെ ഉള്ളിലെ വെളിച്ചത്തെ ഒരിക്കലും കെടുത്തുവാൻ സാധിക്കില്ലായിരുന്നു"(പേജ് 145).

**സാധാരണ കാര്യങ്ങൾ അസാധാരണമായി ചെയ്ത വൈദികൻ**

വൈദികരുടെ മധ്യസ്ഥനായ വി. ജോൺ മരിയ വിയാനിയുടെ അജപാലന മേഖലയിലെ വിജയം കണ്ടു അദ്ദേഹത്തിൽ നിന്നും നല്ല മാതൃകകൾ സ്വീകരിച്ചു തന്റെ ഇടവകയിലും ഇതൊക്കെ നടപ്പാക്കണമെന്ന ചിന്തയോടെ ഒരു കൊച്ചച്ചൻ വിയാനിയുടെ അടുത്തെത്തി. തന്നാൽ കഴിയുന്നതെല്ലാം ചെയ്തിട്ടും ഇടവകയിൽ യാതൊരു പുരോഗതിയും കാണുന്നില്ലെന്ന് പരിതപിച്ച അദ്ദേഹത്തോട് വിയാനി അച്ചൻ സൗമ്യമായി ചോദിച്ചു: "അച്ചൻ എല്ലാം ചെയ്തുവെന്ന് പറയുന്നു. അത് സത്യമാണല്ലോ? അങ്ങ് എത്ര പ്രാവശ്യം വിശ്വാസികൾക്ക് വേണ്ടി ഉപവസിക്കുകയും, അങ്ങയുടെ വസ്തുക്കൾ ദാനധർമ്മം ചെയ്യുകയും ചെയ്തു? എത്രമാത്രം പ്രാർത്ഥിച്ചു?" ലളിതമെന്നു മറ്റുള്ളവർക്ക് തോന്നാവുന്ന ഇത്തരം പ്രവൃത്തികളിലൂടെ ഇല്ലിരിക്കലച്ചൻ ഇടവകയിൽ അത്ഭുതങ്ങൾ സൃഷ്ടിച്ചു. ഒരു വൈദികൻ സാധാരണയായി ചെയ്യേണ്ടുന്ന കാര്യങ്ങൾ അതിന്റെ പൂർണ്ണ അർത്ഥത്തിലും, അങ്ങേയറ്റം ആത്മാർത്ഥതയിലും ചെയ്താണ് ഇല്ലിരിക്കലച്ചൻ പുണ്യ പൂർണ്ണതയിലേക്ക് നടക്കാൻ ശ്രമിച്ചത്. ബ. ഡോ. സ്റ്റീഫൻ ഓലിക്കലച്ചൻ എഴുതുന്നു: "ഒരു പഴയ സ്കൂട്ടറിൽ ഓടി നടന്ന് ദൈവവചനം തനിമയോടെ ഉച്ചത്തിൽ പ്രഘോഷിക്കുന്നതിൽ അതിനിപുണനും ആവേശവാനും ആയിരുന്ന അച്ചന്റെ യഥാർത്ഥ പ്രേഷിതരംഗം പക്ഷേ, ചെറ്റക്കുടിലുകളും ഒട്ടിയ വയറുകളും നുറുങ്ങിയ മനസ്സുകളും കരഞ്ഞുകലങ്ങിയ കണ്ണുകളുമായിരുന്നു" (പേജ് 264).

തന്റെ ആരോഗ്യം മുഴുവൻ ദൈവജനത്തിന് വേണ്ടി നൽകിയെന്നും, അതിനാൽ ദൈവസന്നിധിയിലേക്ക് തനിക്ക് പോകാനുള്ള സമയം ആഗതമായിരിക്കുന്നുവെന്നും ഇല്ലിരിക്കലച്ചന് മനസ്സിലായപ്പോഴും അതിനെ ഹൃദയപൂർവ്വം ഉൾക്കൊള്ളുന്നതിന് അച്ചന് സാധിച്ചു. ഇല്ലിരിക്കലച്ചന്റെ ജീവിതത്തിന്റെ അവസാന നാളുകളിൽ ആശുപത്രിയിൽ കൂടെയിരുന്നു ശുശ്രൂഷിച്ച ബ. സി. ജോസെറ്റ SIC എഴുതുന്നു: "അച്ചൻ രൂപപ്പെടുത്തിയ ആദ്ധ്യാത്മികതയുടെ അടിത്തറ എത്ര ശക്തമാണെന്ന് എന്നെ അത്ഭുതപ്പെടുത്തിയിട്ടുണ്ട്. ഈ ഭൂമിയിലുള്ള തന്റെ ജീവിതയാത്ര അവസാനിക്കാൻ പോകുന്നു എന്ന ഘട്ടത്തിൽ പോലും ഇത്രമാത്രം മുഖപ്രസാദവും ശാന്തതയും പുലർത്തുവാൻ അസാമാന്യ വ്യക്തികൾക്ക് മാത്രമേ സാധിക്കുകയുള്ളൂ. ഒപ്പം സഹനത്തിന്റെ കൊടുമുടിയിൽ മനസ്സാന്നിധ്യം കൈവിടാതെ സുകൃതജപങ്ങൾ ഉരുവിടുവാൻ വിശുദ്ധജന്മങ്ങൾക്കാണ് കഴിയുക" (പേജ് 244).

**ലൗകിക വിരക്തിയിൽ വിരാചിച്ച പുരോഹിതൻ**

പുരോഹിതന്റെ യഥാർത്ഥ സമ്പാദ്യം ദൈവം മാത്രമാണെന്ന ചിന്തയിൽ മറ്റെല്ലാം മറന്നു ജീവിച്ച വൈദികനായിരുന്നു ഇല്ലിരിക്കലച്ചൻ. മരണത്തിലൂടെ നമുക്ക് ജീവൻ നൽകിയ ക്രിസ്തുവിനെപ്പോലെ, സ്വയം മുറിഞ്ഞു കുർബാനയായിത്തീരാൻ വിട്ടുകൊടുത്ത ഗോതമ്പുമണിപോലെ, കത്തിയെരിഞ്ഞു പ്രകാശം പ്രസരിപ്പിക്കും വിളക്കുപോലെ, ഇല്ലിരിക്കലച്ചൻ അനേകർക്ക് ദൈവസാന്നിധ്യമായി. അച്ചൻ സ്വീകരിച്ച വഴി ക്രിസ്തുവിനെ പൂർണ്ണമായി ആലിംഗനം ചെയ്യുന്നതിലും അവന്റെ സുവിശേഷത്തെ പിൻചെല്ലുന്നതിലുമാണ് അടങ്ങിയിരിക്കുന്നത്. നൈമിഷികജീവിതത്തിന്റെ ഈ ലോകത്ത് വലിയ മഹത്വവും ആദരവും അംഗീകാരവും നേടാനുള്ള മാനുഷിക പ്രലോഭനങ്ങളെ അതിജീവിക്കാൻ ഇല്ലിരിക്കലച്ചന് സാധിച്ചു. ബ. മാത്യു തങ്കച്ചൻ അച്ചൻ എഴുതുന്നു: "ഇല്ലിരിക്കലച്ചന്റെ വിരക്തി പണത്തോടോ ഭൗതീക വസ്തുക്കളോടോ മാത്രമായിരുന്നില്ല, എല്ലാത്തരത്തിലുമുള്ള നൈസർഗ്ഗിക വാസനകളിൽ നിന്നും അഭിലാഷങ്ങളിൽ നിന്നും അദ്ദേഹം മുക്തി നേടിയിരുന്നു... ഇല്ലിരിക്കലച്ചന്റെ കർശനമായ ലളിത ജീവിതം അദ്ദേഹത്തിന്റെ ഉള്ളിലുള്ള പരിശുദ്ധാത്മ സാന്നിധ്യത്തിന്റെ ബാഹ്യ അടയാളവും തന്റെ നാഥനായ ക്രിസ്തുവിന്റെ കാൽച്ചുവടുകളെ അനുധാവനം ചെയ്യാനുള്ള തീക്ഷ്ണതയുടെ പ്രകടനവും ആയിരുന്നു" (പേജ് 137–138).

ക്രിസ്തുശിഷ്യർ ലോകത്തിൽ ഉപ്പും വെളിച്ചവും ആയിരിക്കണമെന്ന് യേശു പറയുമ്പോൾ അതിൽ ഒരുപാട് അർത്ഥതലങ്ങളുണ്ട്. മീൻപിടുത്തക്കാരെയും ചുങ്കം പിരിക്കുന്ന "പാപികളെയും" കൊണ്ടാണ് അവിടുന്ന് ലോകം കീഴടക്കിയത്. അങ്ങനെ "വിലയില്ലാതിരുന്നതിന്" വലിയ ഉപയോഗമുണ്ടെന്ന് അവരുടെ പ്രവർത്തനത്തിലൂടെ ലോകം തിരിച്ചറിഞ്ഞു. ഇല്ലിരിക്കലച്ചൻ പോയ സ്ഥലങ്ങളിലെല്ലാം ക്രിസ്തുസന്ദേശമാകുന്ന ഉപ്പു കലർത്തി സംസ്കാരങ്ങളെയും സമൂഹങ്ങളെയും പുനർനിർമ്മിച്ചു. ക്രിസ്തുവിന്റെ പ്രകാശത്തിന്റെ പ്രതിഫലനങ്ങളായി അച്ചൻ മാറിയതുവഴി അന്ധകാരാവൃതമായ ഇടങ്ങളിൽ ഒരുപാട് വെളിച്ചം പ്രസരിച്ചു. അതിനാലാണ് മണ്മറഞ്ഞിട്ടും മരിക്കാതെയിരിക്കുന്ന അച്ചന്റെ സുകൃതജീവിതത്തിന്റെ ശോഭ ഇന്നും പലർക്കും വെളിച്ചമേകുന്നത്. ബ. മാത്യു ആലുംമൂട്ടിലച്ചൻ എഴുതുന്നു: "അതാണ് അച്ചൻ, വന്ദ്യ ഡേവിഡച്ചൻ. അഞ്ചു

മിനിറ്റുപോലും പാഴാക്കാതെ ജാഗ്രതയോടെ ആത്മാവിൽ അഗ്നിയും പാതകളിൽ ചിറകുമുള്ള മാലാഖയെപ്പോലെയൊരു മനുഷ്യജീവിതം" (പേജ് 180).

**സ്വർഗ്ഗത്തിൽ സമ്പാദ്യം സ്വരുക്കൂട്ടിയവൻ**

ഒരുവന്റെ നിക്ഷേപം ആയിരിക്കുന്നിടത്താണ് ഹൃദയമെന്ന് സുവിശേഷത്തിൽ യേശു പഠിപ്പിക്കുന്നു. ഭൂമിയിൽ ജീവിച്ചപ്പോൾ സ്വർഗ്ഗത്തിൽ നിക്ഷേപം നടത്താനുള്ള ധാരാളം പദ്ധതികൾ ഡേവിഡച്ചൻ ആവിഷ്ക്കരിച്ചിരുന്നു. ഒന്നും തിരികെത്തരാൻ സാധിക്കാത്ത പാവങ്ങളിൽ നിക്ഷേപം നടത്തി, ആരും ശ്രദ്ധിക്കാതിരുന്ന അവശരെയും അനാഥരെയും ശ്രദ്ധിച്ചു. അങ്ങനെ ആരുമറിയാതെ സ്വർഗ്ഗരാജ്യ പ്രവേശനത്തിനുള്ള ഭാഗ്യക്കുറി അടിച്ചവനായി ഇല്ലിരിക്കലച്ചൻ മാറി. പരി. ബസേലിയോസ് ക്ളീമീസ് കാതോലിക്കാ ബാവ എഴുതുന്നു: "തനിക്കുവേണ്ടി ഒന്നും മാറ്റിവയ്ക്കാത്ത ഒരു സന്യാസിയായിരുന്നു അദ്ദേഹം. ഇട്ടിരിക്കുന്ന ആ കുപ്പായവും കറുത്ത ഫ്രെയിമുള്ള ആ തടിച്ച കണ്ണടയും പാറിപ്പറന്ന മുടിയും ഒരു സാധാരണ മനുഷ്യനായി അദ്ദേഹത്തെ ജനഹൃദയങ്ങളിൽ ഉറപ്പിച്ചു നിർത്തി"(പേജ് 21). യേശുവിന്റെ രാജ്യത്തിൽ വലിയവനാകാൻ ആഗ്രഹിക്കുന്നവൻ ഈ ലോകത്തിൽ ദാസനാകണമെന്ന വൈരുദ്ധ്യം ലോകത്തിനു പെട്ടെന്ന് മനസ്സിലാവുന്നതല്ല. ഇവിടെ മഹത്വത്തിന്റെ മാനദണ്ഡം പരിധിയില്ലാത്ത, ജീവൻ തന്നെ ക്രിസ്തുവിന് നൽകിയുള്ള സ്നേഹവും സേവനവുമാണ്. വാക്കിലൂടെ പുറത്തുവരുന്നതിനുമുമ്പ് പ്രവർത്തിയിലൂടെ സംസാരിച്ച ഇല്ലിരിക്കലച്ചന്റെ ക്രിസ്തീയജീവിതശൈലി ഇതായിരുന്നു.

**മലങ്കരയിലെ 'അറിയപ്പെടാത്ത ജോൺ മരിയ വിയാനി'**

ഈ പുസ്തകവായനയുടെ അവസാനം ഒരു വിശുദ്ധന്റെ ജീവിതത്തെക്കുറിച്ചു കൂടുതൽ അറിഞ്ഞതിലുള്ള സന്തോഷത്തോടെ അച്ചന്റെ അസ്ഥികൾ ഉറങ്ങുന്ന കബറിനരികിൽ നിന്ന് പ്രാർത്ഥിക്കാനുള്ള ഉൾപ്രേരണ വായനക്കാരന് ഉണ്ടാവുമെന്നതാണ് സത്യം. നമ്മുടെ ഇടയിലെ 'അറിയപ്പെടാത്ത ജോൺ മരിയ വിയാനി'യായ ഇല്ലിരിക്കലച്ചന്റെ പുണ്യത്തിന്റെ പരിമളം അനുഗ്രഹമായി ഇനിയും അനേകരിലേക്ക് എത്തിക്കൊണ്ടിരിക്കുന്നു. ഈ പുസ്തകത്തിലെ ഓരോ ലേഖനവും വായിക്കുമ്പോഴും ഇവർ എന്തുകൊണ്ട് കുറച്ചുകൂടി എഴുതിയില്ല എന്നാണ് ഒരു പക്ഷെ വായനക്കാരന് തോന്നുക. ഇതിലെ രചനകൾ എല്ലാം തന്നെ അച്ചന്റെ ജീവിതം പോലെ സങ്കീർണ്ണതകളില്ലാതെ ലളിതവും, തീവ്രവും അതേസമയം ആഴമുള്ളതുമാണ്. ഈ പുസ്തകത്തിന് വ്യത്യസ്തമായ മാനം നൽകുന്ന നിർണ്ണായക ഘടകമാണ് മോൺ. ജോൺസൻ കൈമലയിൽ അച്ചന്റെ കൈയൊപ്പ് പതിഞ്ഞിരിക്കുന്നു എന്നത്. ബ. ജോൺസനച്ചന്റെ ശാരീരിക സഹനം ക്രിസ്തുവിന്റെ രക്ഷാകര സഹനത്തോട് ചേർത്തുവച്ചുകൊണ്ട് പുണ്യപൂർണ്ണതയ്ക്കുള്ള അവസരമായി കരുതി അച്ചൻ നടത്തിയ ഈ ഉദ്യമം അനേകർക്ക് അനുഗ്രഹമായി ഭവിക്കുമെന്നതിൽ തർക്കമില്ല. അച്ചന്റെ ഉൾപ്പെടെയുള്ള അനേക ദൈവവിളികളുടെ ആത്മാശം ഇല്ലിരിക്കല ച്ചനിലാണെന്നത് ഈ ഉദ്യമത്തെ കൂടുതൽ അർത്ഥവത്താക്കുന്നു.

**പുണ്യസുരഭില കബറിടം**

ഈ പുസ്തകവായന ഒരുവനെ ആത്മവിചിന്തനത്തിലേക്ക് ആനയിക്കുന്നതുപോലെ അറിയാതെ ആനക്കുളം മലങ്കര സുറിയാനി കത്തോലിക്കാ ദേവാലയത്തിനടുത്തുള്ള ഇല്ലിരിക്കലച്ചന്റെ കല്ലറയിലേക്കും എത്തിക്കുന്നു. ആ കല്ലറയെക്കുറിച്ചു ബ. ജോൺസൻ പുതുവേലിൽ അച്ചൻ എഴുതുന്നു: "ഇല്ലിരിക്കലച്ചന്റെ കല്ലറ... എന്നും പുണ്യം പൂക്കുന്ന ഇടമാണ്... ഗ്രാമാന്തരീക്ഷത്തിന്റെ വശ്യതയും ശാന്തതയും ഏകാന്തതയും സമ്മേളിക്കുന്ന ഇവിടേക്കുള്ള യാത്രകളെല്ലാം തീർത്ഥാടനങ്ങളാണ്. കാരണം ഈ താപസവര്യനായ പുരോഹിതന്റെ കബറിടം സന്ദർശിക്കുന്നതും ഇവിടെ പ്രാർത്ഥിക്കുന്നതും പുണ്യമാണ്" (പേജ് 273). സമാനമായ ചിന്താഗതി ബ. ജോർജ്ജ് തോമസ് കൈലയിൽ അച്ചനും പങ്കു വയ്ക്കുന്നു: "വിശുദ്ധ ജന്മങ്ങൾ അമർത്യമാണ്. അവർ ചൊരിഞ്ഞ വെളിച്ചം, പകർന്ന് നൽകിയ മൂല്യങ്ങൾ ഹൃദയസ്പന്ദനമായി, വായ്മൊഴിയായി തലമുറകൾ ഏറ്റെടുക്കും. കാലം കടന്നു പോകും, ഋതുക്കൾ മാറി മറയും... മലങ്കര സഭയുടെ പ്രേഷിത പ്രവർത്തനനത്തിന്റെ മുഖമായി ഡേവിഡച്ചൻ പ്രയാണം തുടരും" (പേജ്. 268). പരി. ബാവാതിരുമേനി എഴുതിയ "അദ്ദേഹത്തിന്റെ കബറിൽ നിന്ന് ക്രിസ്തുവിന്റെ പരിമളം ഉയരും! അത് തലമുകറകൾ സ്വീകരിക്കും"(പേജ് 23) എന്ന വചനങ്ങൾ കാലവിളംബമെന്യേ അന്വർത്ഥമാകുന്നതിനും ഈ പുസ്തകം വായിക്കുന്നവർക്കെല്ലാം വലിയൊരു പുണ്യകർമ്മത്തിന് സാക്ഷികളാകുന്നതിനുള്ള സൗഭാഗ്യം ലഭിക്കുന്നതിനും നമുക്ക് പ്രാർത്ഥിക്കാം.

275 പേജുള്ള ഈ പുസ്തകം എട്ട് ഭാഗങ്ങളായി തിരിച്ചുകൊണ്ട് അച്ചന്റെ ജീവിതവും സാക്ഷ്യവും വായനക്കാരനു മുൻപിൽ അനാവൃതമാക്കുന്നു.

ഈ പുസ്തകം പ്രസിദ്ധീകരിച്ചിരിക്കുന്ന മലങ്കര മേജർ സെമിനാരിയിലും പട്ടത്തെ സെന്റ്. മേരീസ് കത്തീഡ്രൽ ദേവാലയത്തിനോട് ചേർന്നുള്ള ഇഗ്നേഷ്യസ് സെന്ററിലും ഇതിന്റെ കോപ്പികൾ ലഭ്യമാണ്.




# നിഘണ്ടുക്കളിലെ സാമൂഹികതയും അധികാരവും ഡോ. ദീപ മേരി ജോസഫ്

**റവ. ഡോ. മത്തായി കടവിൽ ഒ.ഐ.സി**

ഡോ. ദീപാ മേരി ജോസഫിന്റെ 'നിഘണ്ടുക്കളിലെ സാമൂഹികതയും അധികാരവും' ഒരു പുതിയ വായനാനുഭവമായിരുന്നു. ഗഹനമായ വിഷയത്തെ ലളിതമായി അവതരിപ്പിക്കുവാൻ ദീപാമേരി ജോസഫ് നടത്തിയ ശ്രമം പ്രശംസനീയമാണ്. ഭാഷയും സമൂഹവും തമ്മിലുള്ള ബന്ധത്തിന്റെ അടിസ്ഥാനത്തിൽ ഭാഷയുടെ സാമൂഹികവശങ്ങളെ കുറിച്ചുള്ള പഠനം (Sociology of language) ഏറെ ചർച്ച ചെയ്യപ്പെട്ടിട്ടുണ്ട്. സമൂഹവും ഭാഷയും തമ്മിലുള്ള ബന്ധം ഇവിടെ പഠനവിധേയമാകുന്നു. ഇതിൽ നിന്നും ഒരുപടികൂടി സമീപകാലത്ത് ഏറെ ചർച്ചചെയ്യപ്പെടുന്നുണ്ട്. ഉത്തരാധുനികതയുടെ ഭാഗമായി കടന്നുവന്ന പെണ്ണെഴുത്തും അരിക്‌വല്കരിക്കപ്പെട്ട വിവിധ സമൂഹങ്ങളുടെ പക്ഷത്തുനിന്നുള്ള രചനകളും (ദളിത് സാഹിത്യം, ഗോത്ര രചനകൾ...) ഈ പശ്ചാത്തലത്തിലാണ് വിലയിരുത്തപ്പെടേണ്ടത്. വിവിധ മതവിഭാഗത്തിൽപ്പെടുന്നവർ എഴുതുന്ന ആത്മീയ ഗ്രന്ഥങ്ങളുടെ ഭാഷയിൽ കാണുന്ന വ്യത്യാസങ്ങളും ഈ പശ്ചാത്തലത്തിൽ പഠനവിധേയമാക്കാവുന്നതാണ്.

ദീപാ മേരി ജോസഫിന്റെ പ്രബന്ധം അടിസ്ഥാനപരമായി സാമൂഹികഭാഷാശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ നിഘണ്ടുക്കളിലെ സാമൂഹികതയെയും അധികാരത്തെയും കുറിച്ചാണ് (Sociolinguistics) സാമൂഹികഭാഷാശാസ്ത്രം എന്ന വൈജ്ഞാനിക മേഖലയെക്കുറിച്ചുള്ള അപഗ്രഥനത്തോടെ ഇത് ആരംഭിക്കുന്നു. കേരളത്തിന്റെ സാമൂഹിക സാംസ്കാരിക പശ്ചാത്തലത്തിൽ രൂപപ്പെട്ടിട്ടുള്ള ഭാഷകസമൂഹത്തിലെ സാമൂഹികചരങ്ങളുടെയും ഭാഷാചരങ്ങളുടെയും അടിസ്ഥാനത്തിൽ രൂപപ്പെടുന്ന പദനിർമ്മിതികളെയും അതിന്റെ പ്രയോഗങ്ങളെയും കുറിച്ചുള്ള പഠനം വളരെ മനോഹരമായി ഇവിടെ അവതരിപ്പിക്കുന്നു.

രണ്ടാം അദ്ധ്യായം നിഘണ്ടുക്കളെക്കുറിച്ചുള്ള ഒരു പൊതുപഠനമാണ്. പ്രത്യേകിച്ചും ഭാഷകസമൂഹം തങ്ങളുടെ ആശയവിനിമയത്തിന് സഹായകമായ വിധത്തിൽ നടത്തുന്ന പദ-അർത്ഥനിർമ്മിതി ഇവിടെ വിശകലനവിഷയമാക്കുന്നു. നിഘണ്ടുക്കളിലെ പദസ്വീകരണവും അർത്ഥ കല്പനയും സാമൂഹികഭാഷാ ശാസ്ത്രത്തിന്റെ അടിസ്ഥാനത്തിൽ വിഷയമായിരിക്കുന്നു.

മേല്പറഞ്ഞ വാദങ്ങൾ 1872-ൽ ഹെർമ്മൻഗുണ്ടർട്ട് രചിച്ച നിഘണ്ടുവിന്റെയും 1992-ൽ ഡി.സി.ബുക്സ് പ്രസിദ്ധീകരിച്ച ശബ്ദസാഗരത്തിന്റെയും അടിസ്ഥാനത്തിൽ മൂന്നുംനാലും അദ്ധ്യായങ്ങളിൽ സമർത്ഥിക്കുന്നു.

ഭാഷകസമൂഹം നിഘണ്ടു രചനകളിൽ ചെലുത്തിയ സ്വാധീനത്തെക്കുറിച്ചുള്ള ദീപാ മേരി ജോസഫിന്റെ പുസ്തകത്തെ വിലയിരുത്തുവാൻ ഞാനാളല്ല. എന്നാൽ ഈ പഠനം സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് മൊഴിമാറ്റം ചെയ്യപ്പെട്ട ആരാധനഗ്രന്ഥങ്ങളുടെ രചനകളിൽ ഭാഷകസമൂഹത്തിന്റെ സാമൂഹികസ്വത്വം പ്രകടമാകുന്നതിനെക്കുറിച്ച് ചിന്തിക്കുവാൻ എന്നെ പ്രേരിപ്പിച്ചു. രണ്ടുദാഹരണങ്ങളോടെ ഇത് വിശദമാക്കാം:

പി.റ്റി.ഗീവർഗ്ഗീസിന്റെ (പിന്നീട് മാർ ഈവാനിയോസ് പിതാവ്) നേതൃത്വത്തിൽ ആരംഭിച്ച വിദ്യാർത്ഥി പ്രസ്ഥാനത്തിലൂടെയാണ് സുറിയാനി ഭാഷയിലുള്ള ആരാധനഗ്രന്ഥങ്ങളെ മലയാളത്തിലേക്ക് വിവർത്തനം ചെയ്യണമെന്ന ആവശ്യം മലങ്കരയിൽ ശക്തിപ്പെട്ടത്. 1920-ൽ വി.കുർബാന തക്സാ സുറിയാനിയിൽ നിന്നും മലയാളത്തിലേക്ക് വിവർത്തനം ചെയ്തവരിൽ ഒരാളായ പത്രോസ് മുക്കഞ്ചേരിൽ ശെമ്മാശൻ (പിൽക്കാലത്ത് പത്രോസ് മാർ ഓസ്താത്യോസ്) തന്നോടൊപ്പം വിവർത്തന പ്രക്രിയയിൽ പങ്കുചേർന്ന ജോസഫ് പുലിക്കോട്ടിൽ ശെമ്മാശനെ (പിന്നീട് ജോസഫ് പുലിക്കോട്ടിൽ റമ്പാൻ) ക്കുറിച്ചും അദ്ദേഹത്തിന്റെ പ്രസ്സിൽ പ്രൂഫ് റീഡറായിരുന്ന മഹാകവി വള്ളത്തോളിനെക്കുറിച്ചും പറഞ്ഞ കാര്യങ്ങൾ ഇത് പ്രസക്തമാക്കുന്നു. "എന്റെ സ്നേഹിതൻ ശെമ്മാശന് ഒരു ദോഷം; സംസ്കൃതപദങ്ങൾ വേണമെന്ന് നിർബന്ധം. ഞാൻ അതിന് എതിരും. ഏതായാലും ആദ്യത്തെ പുസ്തകം പീഡാനുഭവ ആഴ്ചയിലെ പ്രുമിയോൻ സംസ്കൃതപദങ്ങളോടു കൂടി തന്നെ പുറത്തുവന്നു. പിന്നീടടിച്ച പുസ്തകങ്ങളിൽ ഈ ഉപദ്രവം വന്നുകയറുവാൻ ഞാൻ സമ്മതിച്ചില്ല. പ്രുമിയോന്റെ മൂലം മട്ടയ്ക്കൽ അലക്സന്ത്രയോസ് മല്പാന്റെ തർജ്ജമയാണ്. അത് ശെമ്മാശനും മഹാകവി വള്ളത്തോൾ നാരായണമേനോനും കൂടി ഗീർവ്വാണമാക്കി തീർത്തു. ഇങ്ങനെ അനേകം സംസ്കൃതപദങ്ങൾ" (പി.പി.വർക്കി & കെ.വി.മാമ്മൻ, പത്രോസ് മാർ ഒസ്താത്തിയോസ് പ്രവാചക തുല്യനായ വിപ്ലവകാരി, കോട്ടയം, 2008, പേജ് 54).

വിവർത്തകർ പ്രതിനിധാനം ചെയ്യുന്ന ഭാഷക സമൂഹത്തിന്റെ സ്വാധീനം വിവർത്തന ഗ്രന്ഥത്തിലേക്ക് പകരുന്നതിന്റെ വ്യക്തമായ സൂചന നമുക്ക് ഇവിടെ കാണാൻ കഴിയും. ഈവാനിയോസ് തിരുമേനിയുടെ രചനകളിലും ഇത് പ്രകടമായിരുന്നു. അദ്ദേഹത്തിന്റെ നേതൃത്വത്തിൽ ആരാധനഗ്രന്ഥനിർമ്മിതിയിൽ വരുത്തിയ മാറ്റത്തെക്കുറിച്ച് അദ്ദേഹത്തിന്റെ സെക്രട്ടറിയും ജീവചരിത്രകാരനുമായ പന്തോളിൽ അച്ചൻ എഴുതുന്നു: ആരാധനയിൽ സാംസ്കാരിക അനുരൂപണത്തെപ്പറ്റി തിരുമേനി (മാർ ഈവാനിയോസ്) നേരത്തെ ചിന്തിച്ചതിന്റെ ഫലമാണ്..."തെക്കൻ തിരുവിതാംകൂറിൽ ഹിന്ദു നാടാന്മാരിൽ നിന്നും ക്രിസ്ത്യാനികൾ ആയവർക്കു വേണ്ടി അവർക്ക് പരിചിതമായ ഹിന്ദുഭജനരാഗത്തിൽ ഏതാനും പ്രാർത്ഥനകൾ ക്രമപ്പെടുത്തിയത്" (ഫാ. ഫിലിപ്പ് സി. പന്തോളിൽ, മാർ ഈവാനിയോസ് എന്റെ സ്മരണയിൽ, 1997, പേജ് 33).

ഈ പുസ്തകവായന സാമൂഹികഭാഷാശാസ്ത്രത്തിന്റെ മേഖലയിൽ നടക്കുന്ന ഇത്തരം പഠനങ്ങൾ വിവിധ ഭാഷകസമൂഹങ്ങൾക്ക് സ്വീകാര്യമായ വിധത്തിൽ ആരാധനഗ്രന്ഥനിർമ്മിതി നടത്തേണ്ടതിനെക്കുറിച്ച് ചിന്തിക്കുവാൻ എന്നെ പ്രചോദിപ്പിച്ചു എന്ന് സന്തോഷത്തോടെ സാക്ഷ്യപ്പെടുത്തുന്നു.



# MAR BASELIOS COLLEGE OF ENGINEERING AND TECHNOLOGY

**(Approved by the AICTE and Affiliated to APJ Abdul Kalam Technological University.)**

***The only Self-Financing Engineering College accredited by NAAC with 'A' Grade (CGPA-3.13) and all Programmes accredited by NBA National Board of Accreditation- (Tier -II)***

## Programmes Offered

| B.Tech | |
|---|---|
| **Sl. No** | **Branch** |
| 1. | Civil Engineering |
| 2. | Computer Science and Engineering |
| 3. | Electrical and Electronics Engineering |
| 4. | Electronics and Communication Engineering |
| 5. | Mechanical Engineering |

| M.Tech | |
|---|---|
| **Sl. No** | **Branch** |
| 1. | Civil - Structural Engineering |
| 2. | Computer Science and Engineering |
| 3. | Electrical - Control System |
| 4. | Electrical - Power Control Drives |
| 5. | Electronics - Signal Procesing |
| 6. | Electronics - Telecommunication Engineering |
| 7. | Mechanical - Mechine Design |

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 29-4-2022



Christavakahalam Monthly, MAY 2022
Annual Subscription Rs. 150/-
Single Copy Rs. 15/-

**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ**
**പ്രഥമ പ്രസിദ്ധീകരണം**
**ആകർഷകമായ രൂപകല്പനയിൽ**
**എല്ലാ കുടുംബങ്ങളിലേക്കും...**

# ക്രൈസ്തവ കാഹളം




**വായിക്കുക** **വരിക്കാരാകുക** **പ്രചരിപ്പിക്കുക**

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com